

# ക്രൈസ്തവ കാഹളം

2020 ജനുവരി

## ഭിന്നതകളില്ലാത്തലോകം

## സ്പെഷ്യൽ സ്റ്റോറി

പൗരോഹിത്യത്തിന്റെ
50 വർഷങ്ങൾ
ദൈവകരുണയുടെ നേർ സാക്ഷ്യം



മതങ്ങളുടെ പേരിൽ
വേർതിരിക്കപ്പെടുന്ന
ലോകം






ആറു
പതിറ്റാണ്ടിന്റെ
ആതുര ശുശ്രൂഷ



കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, ദുഃഖിതരെപ്പോലെയായിരുന്നെങ്കിലും നീ സദാ ആനന്ദിച്ചുകൊണ്ടിരുന്നു; ദരിദ്രയായിരുന്നെങ്കിലും അനേകരെ സമ്പന്നരാക്കുന്നു; ഒന്നുമില്ലാത്തവരെപ്പോലെയായിരുന്നെങ്കിലും നീ എല്ലാം ഉള്ളവളാകുന്നു. എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

# ജനുവരി 18
# ഓർമ്മ പെരുന്നാൾ



**മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ**
**പ്രഥമ കാതോലിക്കാ ബാവ**
**മോറാൻ മോർ സിറിൽ ബസേലിയോസ് പിതാവിന്റെ**
**ഓർമ്മ പെരുന്നാൾ**

## 2020 ജനുവരി 1

നാമഹേതുക തിരുനാൾ ആഘോഷിക്കുന്ന
മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ
പിതാവും തിരുവനന്തപുരം മേജർ അതിരൂപതയുടെ
അദ്ധ്യക്ഷനുമായ അത്യഭിവന്ദ്യ കർദ്ദിനാൾ
മോറാൻ മോർ ബസേലിയോസ് ക്ലീമിസ്
കാതോലിക്കാ ബാവായ്ക്ക്

പ്രാർത്ഥനകളും
ആശംസകളും








പട്ടത്തു നിന്നു മെഡിക്കൽ കോളേജിലേക്ക് പോകുന്ന ചാലക്കുഴി റോഡ് **ആർച്ച് ബിഷപ്പ് മാർ ഗ്രിഗോറിയോസ് റോഡ്** എന്ന് തിരുവനന്തപുരം മേയർ കെ. ശ്രികുമാർ നാമകരണം ചെയ്യുന്നു.

വാല്യം 81
ലക്കം 1
2020
ജനുവരി
# ക്രൈസ്തവ കാഹളം
മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പ്രഥമ പ്രസിദ്ധീകരണം

## ഉള്ളടക്കം













# സ്നേഹവും കരുണയും തിരിച്ചു വരട്ടെ

പ്രതീക്ഷയുടെ പുതുവത്സരം വന്നിരിക്കുന്നു. സമാധാനം അന്വേഷിക്കുന്ന മനുഷ്യൻ പ്രത്യാശയോടെയാണ് ഈ വർഷത്തെ നോക്കിക്കാണുന്നത്. അസ്വസ്ഥമായ മനസ്സ്, നീറിപുകയുന്ന ഭൂമി ഇതിന്റെ നടുവിൽ ശാന്തത തേടുന്ന മനുഷ്യൻ. സമസ്ത മേഖലകളെയും കലഹത്തിന്റെ പിശാച് കീഴടക്കിയിരിക്കുകയാണ്. രാഷ്ട്രങ്ങൾ തമ്മിലുള്ള തർക്കങ്ങളും യുദ്ധങ്ങളും ലോകസമാധാനത്തിന് തന്നെ ഭീക്ഷണി യായിരിക്കുന്നു. രാജ്യങ്ങൾക്കിടയിൽ ഇത് രൂക്ഷമാകുമ്പോൾ തന്നെ പല രാജ്യങ്ങൾക്കുള്ളിൽ ആഭ്യന്തര കലാപങ്ങൾ വർദ്ധിച്ചു വരുന്നു. അഭയാർത്ഥികൾ കടലിലും മരുഭൂമിയിലും മരിച്ചു വീഴുന്നു. കരുണയുടെ ജീവിതക്രമം മറന്നവർ സ്വന്തം ഇടങ്ങൾ അഭയാർത്ഥികൾക്ക് തുറന്നു കൊടുക്കാൻ വൈമനസ്യം കാണിക്കുന്നു. യൂറോപ്പിന്റെ ക്രൈസ്തവ മനസാക്ഷി ഇനിയും മരവിച്ചിട്ടില്ലായെന്നതിന് തെളിവായി കടയ്ക്കൽ കത്തിവയ്ക്കുന്ന തീരുമാനമാണെങ്കിലും അഭയാർത്ഥികളെ സ്വീകരിക്കുന്നു. പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ അതിന്റെ പിന്നിലെ ചാലകശക്തിയായി നിലകൊള്ളുന്നു. ഓരോ ഇടങ്ങളിലും മതത്തിന്റെ, ഭാഷയുടെ, വർഗ്ഗത്തിന്റെ പേരിലുള്ള ലഹളകൾ ക്രമാതീതമായി വർദ്ധിക്കുന്നു. മണ്ണ് പങ്കിടുന്നതിനെ ചൊല്ലി, വെള്ളം പങ്കിടുന്നതിനെ ചൊല്ലി, പോരടിച്ചു നിൽക്കുന്ന ജനതകളെ മനുഷ്യ നിർമ്മിതമായ അതിർ വരമ്പുകളിൽ കാണാൻ കഴിയുന്നു.

കേരളത്തിലാകട്ടെ എല്ലാ മേഖലകളിലും ഭിന്നത കൊടികുത്തി വാഴുന്നു. സ്വന്തം സഭാതലവനെതിരെ വ്യാജരേഖ നിർമ്മിക്കുന്ന വൈദികർ, ബിഷപ്പിനെ കള്ളകേസിൽ കുടുക്കാൻ ശ്രമിക്കുന്ന കന്യാസ്ത്രീകൾ, മെത്രാന്മാരുടെ നേതൃത്വത്തിൽ മറുപക്ഷത്തിന്റെ പള്ളി പിടിച്ചടക്കാൻ നടക്കുന്ന ജനക്കൂട്ടം, രണ്ടാൾ മരിച്ചാലും സാരമില്ല എല്ലാം എനിക്കു വേണം എന്നാക്രോശിക്കുന്ന സഭാ തലവന്മാർ... കേട്ടു കേൾവി ഇല്ലാത്ത കാര്യങ്ങളാണ് ഇവയെല്ലാം. ഭിന്നതയുടെയും വെറുപ്പിന്റെയും പ്രത്യയശാസ്ത്ര പ്രചരണത്തിനായി കച്ച കെട്ടിയിറങ്ങിയിരിക്കുന്ന മുൻ ന്യായാധിപന്മാർ, സാമൂഹിക നിരീക്ഷകന്മാർ, മാധ്യമ പ്രവർത്തകർ. ഒരു സമൂഹത്തെ അസ്ഥിരപ്പെടുത്തുവാൻ ഇക്കൂട്ടർ ഇറങ്ങി പുറപ്പെട്ടാൽ ഭിന്നിപ്പിന്റെ പ്രത്യയശാസ്ത്രം തഴച്ചു വളരും. കലയും സംസ്കാരവും...അവിടെയും സ്ഥിതി മറ്റൊന്നല്ല.

2020 ഭിന്നതകൾ വെടിയാനുള്ള ഒരു വർഷമാകട്ടെ. സ്നേഹവും കരുണയും തിരിച്ചു വരട്ടെ. ക്ഷമയും വിട്ടുവീഴ്ചയും മുൻ നിരയിൽ സ്ഥാനം പിടിക്കട്ടെ. വാശിയും വൈരാഗ്യവും നമുക്ക് ഉപേക്ഷിക്കാം. ഏവർക്കും നവവത്സര ആശംസകൾ!!!



**ഫാ. ബോവസ് മാത്യു**
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943

# പിതൃമൊഴി



## ലോകാ സമസ്താ സുഖിനോ ഭവന്തു
## അഖില ഭാരതസ്യാ സുഖായ ഭവതു !
## ലോകത്തിലെ സമസ്ത ജനങ്ങൾക്കും സുഖം ഉണ്ടാകട്ടെ!
## ഭാരതത്തിലെ എല്ലാ ജനങ്ങൾക്കും സുഖം ഉണ്ടാകട്ടെ!

പ്രത്യാശയോടെ പുതുവർഷത്തിലേക്ക് നാം പ്രവേശിച്ചിരിക്കുകയാണല്ലോ! സ്നേഹത്തിന്റെയും പരസ്പര ബഹുമാനത്തിന്റെയും പുതു വെളിച്ചം പുതുവർഷ ദിനങ്ങളിൽ മുഴുവൻ നിറയട്ടെ! ഭിന്നതയില്ലാത്ത ഒരു സമൂഹത്തിന്റെ കെട്ടുപണിയിൽ രണ്ടു ഘട്ടങ്ങളുണ്ട്; ഭിന്നത ഇല്ലാതാക്കാനുള്ള ശ്രമങ്ങൾ, അതോടൊപ്പം പരസ്പരം സ്നേഹം വർദ്ധിപ്പിക്കുവാനുള്ള ശ്രമങ്ങളും. ഭിന്നത ഇല്ലാത്ത സമൂഹം എന്നതുകൊണ്ട് എന്താണ് ഉദ്ദേശിക്കുന്നത്? അഭിപ്രായവ്യത്യാസങ്ങളില്ലാത്ത സമൂഹമെന്നോ? അഭിപ്രായത്തിൽ വ്യത്യാസം രേഖപ്പെടുത്തിയില്ലായെന്ന് കരുതി എല്ലാം ശുഭമെന്ന് കരുതുവാൻ നമുക്കാകില്ല. വ്യത്യസ്തമായ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുന്നുവെന്നതിന്റെ പേരിൽ ഐക്യം ഇല്ലായെന്നും ധരിക്കരുത്. വിവിധങ്ങളായ ചിന്താധാരകളും ദർശനങ്ങളും അപഗ്രഥനങ്ങളും യാഥാർത്ഥ്യത്തിന്റെ ഉള്ളു തുറന്നു മനസ്സിലാക്കുന്നതിന് നമ്മെ സഹായിക്കും. ഈ വിശകലനങ്ങൾക്ക് ശേഷമാണ് സമഗ്രമായ ഒരു തീരുമാനത്തിലേക്ക് നാം കടക്കുക; വിശകലനവിധേയമായതിനു ശേഷമുള്ള തീരുമാനം ഒരു കൂട്ടായ്മയുടെ ശബ്ദമാണ്. ഭിന്നതയില്ലാത്ത സമൂഹ നിർമ്മിതിയിൽ 'എനിക്കല്ലാ' 'നമുക്കാണ്' പ്രാധാന്യം അതിന് കാല, ദേശ, ഭാഷാ, സംസ്കാര വ്യത്യാസങ്ങളില്ലാ. 'എന്റെ' സ്ഥാനം 'നമ്മൾ' സ്വന്തമാക്കുന്ന രൂപാന്തരീകരണം!

ഭിന്നത ഇല്ലാത്ത ലോകം എന്നതിന് കനത്ത പ്രഹരമാണ് മധ്യപൂർവ്വ ദേശങ്ങളിൽ നിന്നുയരുന്ന നിലവിളിയും പുകപടലങ്ങളും. യുദ്ധ സമാനമായ ഒരു സ്ഥിതിവിശേഷം ഒരുങ്ങിക്കഴിഞ്ഞു. ഒരു മഹാ യുദ്ധം കൂടി താങ്ങുന്നതിന് ഈ ലോകത്തിന് കരുത്തുണ്ടോ? യുദ്ധം ആരെ സഹായിക്കുവാനാണ്? ആണുവായുധ ശേഷിയുള്ള രാജ്യങ്ങൾ വികസ്വര രാജ്യങ്ങളുടെ മേലും ലോക സമാധാന ശ്രമങ്ങളുടെ മേലും അടിച്ചേൽപ്പിക്കുന്ന മരണവും ഭാരവും അസ്വാതന്ത്ര്യവും ഉളവാക്കുന്ന അസ്വസ്ഥതയും വേദനയും പകയും എന്ന്, എങ്ങനെ പരിഹരിക്കപ്പെടും? ദൈവത്തിൽ വിശ്വസിക്കുന്നുവെന്ന് ലോകത്തോട് പറയുന്ന ഭരണാധികാരികൾ ഈ ചോദ്യത്തിന് ഉത്തരം കൊടുത്തല്ലേ മതിയാവൂ? മറ്റൊരു രാജ്യത്തിന്റെ ഒരു മുഖ്യ പൗരനെ കൊലപ്പെടുത്തിയെന്നത് ആഹ്ളാദാരവത്തിൽ ഒരു രാജ്യത്തിന്റെ പ്രസിഡന്റ് ലോകത്തോട് അറിയിക്കുന്ന രീതിയെ എന്തിനോടാണ് ഉപമിക്കേണ്ടത്? കാട്ടിൽ പോലും തുടരാത്ത അപരിഷ്കൃതമായ ഒരു ശൈലി !

അമേരിക്കൻ പ്രസിഡന്റ് നടത്തിയ ഈ പ്രഖ്യാപനം ഒരു ക്രിസ്തീയ രാജ്യം നടത്തിയ പ്രഖ്യാപനമായി തെറ്റിധരിക്കരുതെന്നാണ് എന്റെ ഉള്ളിലെ ആഗ്രഹവും പ്രാർത്ഥനയും. കാരണം ഈസ്റ്റർ ദിനത്തിലെ കൊളംബോയിലെ നിലവിളിയും 2019 ലെ ക്രിസ്തുമസ് ദിനത്തിൽ നൈജീരിയായിൽ അറുത്തെടുത്ത 11 ക്രൈസ്തവരുടെ ശിരസ്സുകളും നമ്മുടെ വേദനയെ

വർദ്ധിപ്പിക്കുന്നു. ആക്രമണം മതത്തെ മുൻ നിർത്തിയാകാതെ ഇരുപ്പാൻ ലോക നേതാക്കൾ പ്രതിജ്ഞയെടുക്കണം. ആത്മ സംയംമനത്തിന്റെയും പ്രാർത്ഥനയുടെയും സഹവർത്തിത്വത്തിന്റെയും സജീവമായ ബന്ധം നമ്മുടെ ലോകത്തെ ബലപ്പെടുത്തട്ടെ! പുതുവർഷം പുതുലോകത്തിന് പുതിയ പ്രകാശമേകട്ടെ!

ഭിന്നതയില്ലാത്ത ഇന്ത്യാ മഹാരാജ്യം എന്നത് ഇന്ത്യൻ ജനതയുടെ മഹത്വമായി കരുതണം. നാട്ടുരാജ്യങ്ങളായിരുന്നത് ഒരു രാജ്യവും ഒരു ജനതയുമായി മാറിയ മഹത്തായ ഒരു ചരിത്രമാണ് നമ്മുടേത്. നമ്മൾ വീണ്ടും നാട്ടുരാജ്യങ്ങളായി മാറും എന്ന് കരുതിയവരും പ്രചരിപ്പിച്ചവരും ഇന്ന് അത്ഭുതത്തോടെ നമ്മെ നോക്കി 'വിസ്മയം' എന്ന് ആത്മഗതം നടത്തുമ്പോൾ ഒരു ജനതയുടെ ചങ്കിലെ ചോരയും ചൂടുമാണ് ഈ വിസ്മയമെന്നത് പകൽ പോലെ വ്യക്തം! ഇന്ത്യാ മഹാരാജ്യമെന്നത് ലോകം ശ്രദ്ധിക്കുന്ന ഒരു സംസ്കൃതിയാണ്. ലോകം നമ്മെ ശ്രദ്ധിച്ചിരുന്നതും ഇപ്പോഴും ശ്രവിക്കുന്നതും നമ്മുടെ സംസ്ക്കാരത്തിന്റെ പ്രത്യേകതയാലാണ്. നമ്മുടെ ആയുധബലവും ധനകാര്യവും ബൗദ്ധീക മികവും വികസിത രാജ്യങ്ങളുടെ ഇടയിൽ ആപേക്ഷികമാണല്ലോ. ഇവരിലാരും പറയുവാൻ ആത്മബലം കാണിക്കാത്ത

"വസുധൈവ കുടുംബകവും" "ലോകാസമസ്താ സുഖിനോ ഭവന്തു" എന്ന മന്ത്രങ്ങൾ ലോകത്തെ പാടിക്കേൽപ്പിച്ചത് അണുബോംബുണ്ടാക്കിയവരും കലാശാലകളുടെ കവാടം കായബലത്തിൽ ഉപരോധിച്ചവരുമൊന്നുമല്ലാ മറിച്ച് മനസ്സിന്റെ കരുത്താണ് മാനവീകതയുടെ അടയാളമെന്ന് വിശ്വസിക്കുകയും അതിനെ താലോലിക്കുകയും ചെയ്തവരാണ്. ഏതു നിയമത്തിന്റെ പേരിലായാലും ഭാരതം നാട്ടുരാജ്യ സമാനമായിപ്പോകരുത്. ത്രിവർണ്ണ പതാകയ്ക്ക് പകരം കൊടി വേണ്ടാ! രാഷ്ട്രപിതാവ് ഒന്നുമതി-മഹാത്മാ ഗാന്ധിക്ക് പകരക്കാരനില്ലാ. വേണ്ടാ! ഇവിടെ ഹിന്ദുവും മുസൽമാനും ക്രിസ്ത്യാനിയും ഒരുമയോടെ ജീവിച്ച, എന്നാൽ വൈവിധ്യമാർന്ന വിശ്വാസവഴികളിൽ തീർത്ഥാടനം ചെയ്തുവന്നവർ, അവരുടെയിടയിൽ അകൽച്ചയും സംശയവും സൃഷ്ടിക്കുന്നവർ ഭാരതത്തിന്റെ ആത്മാവിനെ മുറിവേൽപ്പിക്കുകയാണ് ചെയ്യുന്നത്. നമ്മുടെ ശത്രുക്കൾ, അത് ഉള്ളിൽ നിന്നായാലും പുറത്തുനിന്നായാലും, ഉണ്ടാക്കുന്ന മതധ്രുവീകരണം എന്ന ചതിക്കുഴിയിൽ ഭാരതീയ സംസ്ക്കാരത്തെ മാനിക്കുന്ന ആരും വീഴാതെ സൂക്ഷിക്കണം. ഭിന്നത ഇല്ലാത്ത ഇന്ത്യ എന്ന നമ്മുടെ പൊതു സ്വപ്നത്തെ ഹൃദയത്തിൽ താലോലിക്കുമ്പോൾ സകലർക്കും ബഹുമാനത്തോടെ, ആത്മവിശ്വാസത്തോടെ ജീവിക്കുവാനുള്ള ഇടം നമ്മുടെ രാജ്യത്ത് ഉണ്ട് എന്നത് നമുക്ക് അംഗീകരിക്കാം, അതിനായി മുൻകരുതലുകൾ എടുക്കാം! തുറന്ന മനസ്സോടെയുള്ള ചർച്ചകളും സംഭാഷങ്ങളും സമ്പർക്കങ്ങളും ബലഹീനതയല്ലാ, ബലമുള്ളവരുടെ ലക്ഷണമാണ്. ഗൗരവതരമായ വിഷയം തുറന്ന മനസ്സോടെ ചർച്ചക്ക് കൊണ്ടുവരുന്ന ഭരണാധികാരികൾ നാടിന് ഐശ്വര്യം കൊണ്ടുവരും! മതപരമായ വേർതിരിവ് മതേതര ഭാരതത്തിന് കളങ്കമാണ്. മതത്തിന്റെയും ജാതിയുടെയും അടിസ്ഥാനത്തിൽ പൗരന്റെ ആവശ്യങ്ങളെ കരുതുന്നതും കാണാതിരിക്കുന്നതും അധാർമ്മികമാണ്. ഭിന്നത ഇല്ലാത്ത ഇൻഡ്യയെന്ന സ്വപ്നത്തിന്റെ പൂർണ്ണമായ യാഥാർത്ഥ്യവൽക്കരണം നടക്കണം:

മതത്തിന്റെ അടിസ്ഥാനം പൗരന് തടസ്സമുണ്ടാക്കരുത്
മതേതര ഭാരതം അപ്രകാരം നിലിനിൽക്കണം
മതാടിസ്ഥാനത്തിൽ ഭാരതം മുറിയരുത്
ആക്രമണം ഒന്നിനും സ്ഥായിയായ പരിഹാരമല്ലാ
കൊലപാതകം വംശഹത്യക്കുള്ള വഴിയാകാം
സംഭാഷണങ്ങൾ സൗഹൃദം സൃഷ്ടിക്കും

ഭിന്നതയില്ലാത്ത ഭാരതത്തിനാണ് ധ്രുവീകരിക്കപ്പെട്ട ഭാരതത്തേക്കാൾ ശക്തിയും കരുത്തും.

ഈ ചിന്തകൾ നമ്മുടെ മനസ്സിനെ സ്വാധീനിക്കുകയും നയിക്കുകയും വേണം എന്ന് ഞാൻ വിശ്വസിക്കുന്നു. അന്ധകാര ശക്തികൾ ചുറ്റും പിടിമുറുക്കുന്നു എന്നു തോന്നുമ്പോഴും നമ്മുടെ ദൃഷ്ടികൾ പ്രകാശകൂട്ടത്തിലേക്കായിരിക്കട്ടെ! ഭിന്നതയില്ലാത്ത ഒരു ലോകത്തിനു വേണ്ടി നമുക്ക് പ്രാർത്ഥിക്കാം! ഭിന്നതയില്ലാത്ത നമ്മുടെ മാതൃരാജ്യത്തിനു വേണ്ടി കരങ്ങൾ കൂപ്പാം, കരങ്ങൾ ചേർത്തു പിടിക്കാം!

*സമസ്ത ലോകവും*
*സമസ്ത ഭാരതവും*
*സമാധാനവും സുഖവും ഐശ്വര്യവും പ്രാപിക്കട്ടെ! ജയ് ഭാരത്!*

നിങ്ങളുടെ പിതാവ്,

✠ **കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ്**
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# സമാധാനം

## അതാണ് ഏവരും ആശിക്കുന്നത്



സ്വാമി ഗുരുരത്നം ജ്ഞാനതപസ്വി

ലോകത്ത് സമാധാനത്തിന്റെ സന്ദേശം ആദ്യമായി ഉയർന്നുവരുന്നത് ഒരുപക്ഷേ ഇന്ത്യയിൽ നിന്നാണെന്ന് ചില ചരിത്രകാരന്മാർ സൂചിപ്പിക്കുന്നുണ്ട്. യുദ്ധം കുലധർമമായി കരുതിയിരുന്ന രാജവംശത്തിൽ ജനിച്ചവരായിരുന്നു ഹിംസയെ തള്ളിപ്പറഞ്ഞ ബുദ്ധനും മഹാവീരനും. അവർ ജീവിച്ച കാലത്തു നടന്ന തുടർച്ചയായ യുദ്ധങ്ങളിൽ നിന്നായിരിക്കും പിന്നീട് സമാധാനത്തിന്റെ സന്ദേശങ്ങൾ ഉയർത്തിക്കാട്ടിയത്. പിൽക്കാലത്ത് പടക്കളത്തിലെ കാഴ്ചകൾ യുദ്ധം പാടെ ഉപേക്ഷിക്കാൻ അശോക ചക്രവർത്തിയെ പ്രേരിപ്പിച്ചു. സ്വാതന്ത്ര്യസമരകാലത്ത് ഗാന്ധിജി അഹിംസയുടെ സന്ദേശം പുതുക്കി. അത് ലോകത്തിന് തന്നെ പുതിയൊരു വിതാനം തുറന്നു നൽകി. സമാധാനത്തിലൂടെ അഹിംസാമാർഗ്ഗത്തിലൂടെ പ്രതിക്ഷേധിക്കുന്ന, സഹനസമരങ്ങളിലൂടെ പ്രതിക്ഷേധിക്കാം എന്ന പുതിയ അറിവാണ് അദ്ദേഹം ലോകത്തിന് നൽകിയത്. ഭൗതികവസ്തുക്കൾ വാരിക്കൂട്ടുന്നതിലൂടെയല്ല സമാധാനമുണ്ടാകുന്നത്. കലഹമോ യുദ്ധമോ ഇല്ലാത്ത അവസ്ഥ മാത്രമല്ല സമാധാനം. ഭാരതീയദർശനം സമാധാനത്തിന് പരമമായ സ്ഥാനം നൽകുന്നുണ്ട്. ശാന്തി കണ്ടെത്തുന്നത് ഭൗതികസുഖഭോഗങ്ങളിൽനിന്നല്ലെന്നും ആത്മജ്ഞാനത്തിൽനിന്നും പരിത്യാഗത്തിൽനിന്നുമാണെന്നും അത് ഉപദേശിക്കുന്നു.

എനിക്ക് തോന്നുന്നത് ലോകത്ത് മറ്റെന്തിനെക്കാൾ മനുഷ്യൻ ആഗ്രഹിക്കുന്നത് സമാധാനമാണ് എന്നാണ്. അത് ഓരോവ്യക്തിയുടേയും സ്വഭാവവും ജീവിതവീക്ഷണത്തെയും ആശ്രയിച്ചിരിക്കും എന്നു മാത്രം. കഠിനമായി അദ്ധ്വാനിക്കുന്നവൻ കരുതുന്നു, അദ്ധ്വാനിച്ച് പണം സമ്പാദിച്ച് സ്വസ്ഥമായി സമാധാനത്തോടെ ജീവിക്കണമെന്ന്. ശത്രുവായി കാണുന്ന ഒരാളെ നശിപ്പിക്കാൻ ശ്രമിക്കുന്നതും അവനെ നശിപ്പിച്ചാൽ തനിക്ക് സമാധാനമായി ജീവിക്കാം

എന്ന ചിന്തയാലാണ്. മദ്യത്തിനും മയക്കുമരുന്നിനും അടിമപ്പെടുന്നവനും പറയുന്നത് താനിത് ചെയ്യുന്നത് ജീവിത പരാജയങ്ങളും ദുഃഖങ്ങളും മറന്ന് സമാധാനം ലഭിക്കുവാൻ വേണ്ടിയാണെന്നാണ്. വളരെ അപൂർവ്വമായി മാത്രമേ സമാധാനത്തോടെ ജീവിക്കുന്നവരെ കണ്ടെത്തുവാൻ കഴിയുന്നുള്ളൂ. സമാധാനത്തിനുവേണ്ടിയുള്ള മനുഷ്യന്റെ വഴിതെറ്റിയ അദ്ധ്വാനവും പരിശ്രമവും ആണ് എല്ലാ അസമാധാനത്തിനും കാരണം.

വർഷങ്ങൾക്ക് മുൻപ് ടൈം-മാസിക ഒരു ചിത്രരചനാമത്സരം നടത്തി. സമാധാനം ചിത്രീകരിക്കുന്ന ചിത്രം വരയ്ക്കുവാനാണ് ചിത്രകാരന്മാർക്ക് നിർദ്ദേശം കൊടുത്തത്. പരിശോധകസമിതി ഒന്നാം സമ്മാനം കൊടുത്ത ചിത്രത്തിൽ ഒരു ഭ്രാന്തിയെപ്പോലെ കലിതുള്ളുന്ന കടലിനെയാണ് ചിത്രകാരൻ അവതരിപ്പിച്ചിരിക്കുന്നത്. കടൽ ഇളകി മറിയുകയാണ്. ഈ കടലിന്റെ നടുവിൽ ഉയർന്ന് നിൽക്കുന്ന പാറയുടെ മുകളിലുള്ള ഒരു ദ്വാരത്തിൽ ഒരു കുരുവി ശാന്തമായിരിക്കുന്നു. അപകടങ്ങളും ബുദ്ധിമുട്ടുകളുമില്ലാത്ത അവസ്ഥയല്ല യഥാർത്ഥ സമാധാനം. കഷ്ടപ്പാടിലും ദുഃഖത്തിലും സന്തോഷം കാണുന്നതിലാണ് യഥാർത്ഥ സമാധാനം കുടികൊള്ളുക. ഇത് ബാഹ്യ സമ്മർദ്ദങ്ങളുടെ ഫലമല്ല, പകരം മനസ്സിന്റെ ഒരു അവസ്ഥയാണ്, ഭാവമാണ്. സമാധാനം ഒന്നാമതായി ഹൃദയത്തിലാണ് ഉണ്ടാകേണ്ടത്. മനുഷ്യഹൃദയം സമാധാനപൂർണ്ണമായാൽ സമൂഹവും സമാധാനപൂർണ്ണമാകും. "സമാധാനം സ്ഥാപിക്കുന്നവർ ഭാഗ്യവാന്മാർ. അവർ ദൈവപുത്രരെന്ന് വിളിക്കപ്പെടും" എന്ന് ക്രിസ്തു തന്റെ ഗിരിപ്രഭാഷണത്തിൽ വ്യക്തമാക്കിയിട്ടുണ്ട്.

സമാധാനം അന്വേഷിച്ച് നാം മറ്റ് സ്ഥലങ്ങളിലേക്ക് പോകേണ്ടതില്ലെന്നാണ് എനിക്ക് പറയാനുള്ളത്. ഓ.. ഈ നാട് മോശം, ഒരു സമാധാനവും തരില്ല അതിനാൽ എന്റെ സ്വപ്നത്തിലുള്ള സമാധാനത്തിനായി ഞാൻ മറ്റൊരു രാജ്യത്തേക്ക് പോകുന്നു എന്ന് ചിലർ പറയുന്നത് കേട്ടിട്ടുണ്ട്. മറ്റേതെങ്കിലുമൊരു നാട്ടിൽ ചെന്ന് നിന്നിട്ട് അവിടെയെന്ത്, ഇവിടെയാണ് യഥാർത്ഥസമാധാനം എന്നു പറയുന്നതും കേട്ടിട്ടുണ്ട്. ഒരു സ്വപ്നത്തിന്റെ പിന്നാലെ ഇറങ്ങിത്തിരിച്ച സാൻറിയാഗോ എന്നൊരു യുവാവിന്റെ കഥപറയുന്നതാണ് സുപ്രസിദ്ധ ഗ്രന്ഥകാരനായ പൗലോ കൊയ്‌ലോയുടെ "ആൽക്കെമിസ്റ്റ്" എന്ന കൃതി. സ്പെയിനിലെ ടരീഫാ എന്ന ഗ്രാമത്തിലെ ഒരു ആട്ടിടയനായിരുന്നു സാൻറിയാഗോ. ഈജിപ്തിലെ പിരമിഡുകൾക്കിടയിലേക്ക് ഒരു ബാലൻ തന്നെ കൊണ്ടുപോകുന്നതായും ഒരു നിധി കണ്ടെത്തുന്നതായും അവൻ സ്വപ്നം കണ്ടു. സലേമിലെ വൃദ്ധനായ രാജാവ് അവനോട് പറഞ്ഞിരുന്നു, "സഫലമാക്കാൻ ഒരു സ്വപ്നമുണ്ടെങ്കിലേ ജീവിതം അർത്ഥപൂർണമാകുകയുള്ളൂ" എന്ന്. അവൻ ഈ വാക്കുകളിൽ നിന്ന് പ്രചോദനം ഉൾക്കൊണ്ട് ആടുകളെ വിറ്റ് കാശുണ്ടാക്കി ഈജിപ്തിലെത്തി. പിരമിഡുകളുടെയിടയിൽ നിധി കണ്ടെത്താൻ കുഴിച്ചുകൊണ്ടിരുന്നപ്പോൾ ഒരു അശരീരിവാക്യം അവന്റെ മനസ്സിൽ മുഴങ്ങി. അവൻ യാത്ര തുടങ്ങിയ ടരീഫാ പള്ളിയുടെ മുറ്റത്താണ് നിധിയിരിക്കുന്നത് എന്നായിരുന്നു ആ വാക്യം. അവൻ നാട്ടിലേക്കു തിരിച്ചു. ടരീഫാ പള്ളിയുടെ മുറ്റത്തു കുഴിച്ചുനോക്കി നിധി കണ്ടെത്തി. നിധി കണ്ടെത്താൻ അന്യനാട്ടിൽ പോകേണ്ടെന്നും സ്വന്തം ഗ്രാമത്തിൽ അതു കണ്ടെത്താമെന്നും അവനു മനസ്സിലായി. ഇതുപോലെയാണ് സമാധാനം. മനുഷ്യന്റെ മനസ്സിൽത്തന്നെയാണ് അതു കണ്ടെത്തേണ്ടത്. അതുതേടി അലയേണ്ടതില്ല. മനസ്സിൽത്തന്നെ അതു കണ്ടെത്താൻ പരിശ്രമിക്കണം. സമാധാനവും വികസനവും പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. വ്യക്തികളെ സംബന്ധിച്ചും രാഷ്ട്രങ്ങളെ സംബന്ധിച്ചും ഇത് ശരിയാണ്. വ്യക്തിക്കു തന്റെ കഴിവുകളെ സമഗ്രമായി വികസിപ്പിച്ച് പക്വതയിലെത്താതെ സമാധാനം ആസ്വദിക്കാൻ കഴിയുന്നില്ല. രാഷ്ട്രത്തിന് അതിന്റെ വിഭവശേഷിയും മനുഷ്യശേഷിയും വർദ്ധിപ്പിച്ച് ഉപയോഗിക്കാതെ ക്ഷേമരാഷ്ട്രമാകാനോ സമാധാനത്തിലെത്താനോ സാധിക്കുന്നില്ല. വികസനം സമഗ്രമായിരിക്കണം. ഭൗതികവും ബുദ്ധിപരവും ആത്മീയവുമായ വികസനമാണുണ്ടാകേണ്ടതെന്ന കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു. സമാധാനമെന്നത് ആത്മീയാനുഭൂതിയുടെ കൂടി പൂർത്തീകരണമാണെന്നു പറയാം. ഇങ്ങനെയുള്ള ആത്മീയാനുഭൂതി അല്ലെങ്കിൽ ആദ്ധ്യാത്മികാനുഭൂതി ഈ ലോകത്തിൽ വച്ച് തന്നെയാണ് നേടേണ്ടത്. ഈ ശരീരത്തിൽ ഇരുന്നുകൊണ്ടുതന്നെ അനുഭവിക്കുവാനുള്ളതാണ്. അല്ലാതെ മരിച്ചു കഴിഞ്ഞു നേടേണ്ട ഒന്നല്ല. ജീവിതത്തിന്റെ രണ്ടു ഘടകങ്ങളാണ് ആത്മീയതയും ഭൗതികതയും. മനസ്സും ശരീരവുംപോലെ, ഒന്നു മറ്റേതിനെ തീർത്തും വിട്ടു നില്ക്കുന്നതല്ല. ഭൗതികലോകത്തിൽ ആനന്ദപ്രദമായി ജീവിക്കാൻ പഠിപ്പിക്കുന്ന ശാസ്ത്രമാണ് ആത്മീയത.

മനസ്സിൽ സമാധാനമുണ്ടാകുന്നതിന് പലതും ശ്രദ്ധിക്കേണ്ടതുണ്ട്. വികാരങ്ങളുടെമേൽ ശരിയായ നിയന്ത്രണമുണ്ടാകണം. എല്ലാത്തരത്തിലുമുള്ള അത്യാഗ്രഹങ്ങളിൽനിന്നും സ്വതന്ത്രനാകണം. സമാധാനത്തിനുവേണ്ടി ദാഹിക്കാത്തവരില്ല. പക്ഷേ, അതു കണ്ടെത്താൻ എല്ലാവർക്കും കഴിയുന്നില്ല. സമാധാനം സൃഷ്ടിക്കാനുള്ള വഴികൾ അവർ കണ്ടെത്തുന്നില്ലെന്നതാണ് അതിന്റെ കാരണം. വ്യക്തിത്വത്തിന്റെ സമഗ്രത സമാധാനസംരക്ഷണത്തിന് ആവശ്യമാണ്. അത്യാഗ്രഹം, ആകുലത, വിഷാദം, വിദ്വേഷം, മദ്യാസക്തി, അപകർഷതാബോധം മുതലായവ വ്യക്തിതലത്തിൽ സമാധാനത്തെ തകർക്കും. ഭീകരപ്രവർത്തനം, യുദ്ധം, കുടുംബശൈഥില്യം മുതലായവ സാമൂഹികതലത്തിൽ സമാധാനം ഇല്ലാതാക്കുന്നു. ഭൗതിക ചിന്തകൾ വെടിഞ്ഞവർ സമാധാനം ആസ്വദിക്കുന്നുവെന്ന് നാം കേട്ടിട്ടുണ്ട്. അതിനോട് ചേർത്ത് പറയാൻ കഴിയുന്നത്, ധർമ്മം അനുഷ്ഠിക്കുന്നിടത്തേ സമാധാനം ഉണ്ടാകൂ എന്നതാണ്. ധർമ്മം എന്നാൽ സദാചാരപരമായ അല്ലെങ്കിൽ മതപരമായ ഒരു നിയമസംഹിതയല്ല. ധർമ്മം എന്നാൽ നിയമം. നമുക്ക് ഭൗതിക ജീവിതത്തിൽ ഇടപാടുകൾ നടത്താൻ ചില നിയമങ്ങൾ ഉണ്ട്. ഈ നിയമങ്ങൾ വ്യവസ്ഥാപിതമോ അല്ലാത്തതോ ആകട്ടെ, നിങ്ങൾ ഈ നിയമങ്ങൾ പാലിച്ചില്ലെങ്കിൽ നിങ്ങളുടെ ഭൗതിക ജീവിതത്തിലെ ഇടപാടുകൾ അധിക



കാലം നിലനിൽക്കില്ല. അതിലൂടെ നിങ്ങളുടെ സമാധാനം ഇല്ലാതാകുകയും ചെയ്യും. ഭൗതിക ലോകത്തെ നിയമങ്ങളിൽ കാലോചിതമായ മാറ്റങ്ങൾ വരുത്തിയില്ലെങ്കിൽ ആളുകൾ മോശമായ കാര്യങ്ങൾ ചെയ്യുകയും അവർ നിയമങ്ങൾ പാലിക്കുന്നുവെന്നു സ്വയം വിചാരിക്കുകയും ചെയ്യും. ചിലർ അവരുടെ വിശുദ്ധ ഗ്രന്ഥങ്ങളിൽ എഴുതിവെച്ചിട്ടുള്ള നിയമങ്ങളെ അനുസരിച്ച് ഭയാനകമായ കാര്യങ്ങൾ ചെയ്യുന്നത് ഇന്ന് ലോകത്ത് നടക്കുന്ന പ്രധാനപ്പെട്ട ഒരു ചർച്ചയാണ്. അവർ പറയുന്നു, ഇതാണ് ഞങ്ങളുടെ നിയമം. ഞങ്ങളുടെ വിശുദ്ധ ഗ്രന്ഥത്തിൽ ഇങ്ങനെ പറഞ്ഞിട്ടുണ്ട്. ഗ്രന്ഥങ്ങൾ മറ്റൊരു കാലത്തിലേതാണ്. നിലവിലുള്ള കാലത്തിൽ നമുക്ക് കാര്യവ്യവഹാരങ്ങൾക്കായി പുതിയ നിയമങ്ങൾ വേണം. അത്തരം നിയമങ്ങൾ രൂപപ്പെടുത്തുകയും അതിന് വിധേയമാകുകയും ചെയ്യുമ്പോഴാണ് നമുക്കും ചുറ്റുപാടിനും സമാധാനം ഉണ്ടാകുക.

ഇന്ന് ഇന്ത്യയിൽ പ്രക്ഷോഭങ്ങൾ കൊടിമ്പിരികൊണ്ടിരിക്കുന്ന കാലഘട്ടമാണ്. അതിന്റെ ശരികേടുകളെക്കുറിച്ച് വിശകലനം ചെയ്യുകയോ വിശദീകരണങ്ങൾ നൽകുകയോ ചെയ്യാൻ ഞാൻ ലേഖനം പ്രയോജനപ്പെടുത്തുന്നില്ല മറിച്ച് എന്റെ രാജ്യമാണ് ഇന്ത്യ എന്ന ചിന്താഗതിക്കാണ് ഊന്നൽ നൽകേണ്ടത്. നാം ഓരോരുത്തരും നമ്മുടെ രാജ്യത്തെ സംരക്ഷിക്കാൻ ബാധ്യസ്ഥരാണ്. മതത്തിന്റെ പേരിലും രാഷ്ട്രീയത്തിന്റെ പേരിലും നിറത്തിന്റെ പേരിലും സമ്പത്തിന്റെ പേരിലും ഒക്കെ തമ്മിലടിക്കുന്ന നമ്മൾ ഭാരതീയനാണെന്നുള്ള തിരിച്ചറിവ് നഷ്ടപ്പെടുത്തുകയാണ് ചെയ്യുന്നത്. മറ്റുരാജ്യങ്ങളെ പോലെയല്ല ഭാരതം ഇവിടെ ഉള്ളതു പോലെ മതങ്ങളും ഭാഷയും സംസ്ക്കാരവും ലോകത്ത് മറ്റൊരിടത്തും ഉണ്ടാകില്ല. അതു കൊണ്ട് തന്നെ ഭാരതത്തിന് വേണ്ടത് മതങ്ങൾക്ക് അതീതമായിട്ടുള്ള ഒരു ഐക്യമാണ്. അതിനായുള്ള പരിശ്രമമായിരിക്കണം ഈ പുതുയുഗത്തിൽ നമ്മെ നയിക്കേണ്ട വികാരവും ശക്തിയും.




# ഭിന്നതയില്ലാത്ത സഭ



**റവ. ഫാ. ചെറിയാൻ താഴമൺ**

## ആമുഖം

നവംബർ 28-ാം തീയതി വ്യാഴാഴ്ച മദ്ധ്യാഹനത്തോടടുത്ത് ക്രൈസ്തവകാഹളം മാസികയുടെ മുഖ്യപത്രാധിപർ ബഹു. ബോവാസ് മാത്യു മേലൂട്ട് അച്ചൻ യാത്രാമദ്ധ്യേ ടെലിഫോണിലൂടെയുള്ള സൗഹൃദ സംഭാഷണത്തിൽ സൂചിപ്പിച്ചു, അച്ചാ പുതുവത്സരത്തിലെ ആദ്യലക്കം മാസികയുടെ പ്രതിപാദനവിഷയം **ഭിന്നതയില്ലാത്ത സമൂഹം** എന്നായയാലോ? തിരക്കിലായിരുന്ന ഞാൻ ഒഴിവാകാൻ വേണ്ടി പറഞ്ഞു, കൊള്ളാം, തരക്കേടില്ലച്ചാ. അപ്പോൾ അച്ചൻ പറഞ്ഞു, ഉറപ്പിച്ചിരിക്കുന്നു, ഇതുതന്നെ വിഷയം. അച്ചൻ ഒരു ലേഖനം എഴുതിത്തരണം. യാത്രയിലായിരുന്നതുകൊണ്ട് ടെലിഫോൺ സംഭാഷണവും മുറിഞ്ഞു. ലോഹ്യം പറയാൻപോയത് അബദ്ധമായ അവസ്ഥയിലായി ഞാൻ. അന്ന് സായാഹനനടത്തത്തിനിറങ്ങിയപ്പോൾ ബോവാസച്ചൻ പറഞ്ഞത് മനസ്സിലേക്ക് വന്നു. ഭിന്നതയില്ലാത്ത സമൂഹം. ഭിന്നതയില്ലാതിരുന്നാൽ മതിയോ, പോരല്ലോ, സമാധാനം, ഐക്യം ഇവയുണ്ടാകണ്ടേ ? അതല്ലേ സമൂഹത്തിന്റെ വളർച്ചക്കുതകു. എങ്കിലല്ലേ അത് മാതൃകാനുസാരമാകുകയുള്ളു. ചിന്തകൾ ഈ വിധം കടന്നുവന്നുകൊണ്ടിരുന്നു.

സർവ്വമേഖലകളിലും ഭിന്നത പ്രകടമായിരുന്ന വർഷമായിരുന്നു 2019; രാജ്യാന്തരതലങ്ങളിലും ഭാരതത്തിനുള്ളിലും അയൽരാജ്യങ്ങളിലും, ഭാരതത്തിൽ തന്നെ സംസ്ഥാനങ്ങൾ തമ്മിൽ, രാഷ്ട്രീയ പാർട്ടികൾ തമ്മിൽ, പാർട്ടികൾക്കുള്ളിൽ, മതങ്ങൾ തമ്മിൽ, മതങ്ങൾക്കുള്ളിൽ, സമുദായങ്ങൾക്കുള്ളിൽ, സഭകൾ തമ്മിൽ, സഭകൾക്കുള്ളിൽ ഇങ്ങനെ ഭിന്നതകളുടെ പ്രളയം ചുറ്റുപാടിൽ.

പുതുവത്സരാരംഭം പ്രതീക്ഷയുടെ സന്ദർഭമാണ്. സന്തോഷത്തിന്റെയും സൗഹാർദ്ദതയുടെയും ഐക്യത്തിന്റെയും ആശംസകളല്ലേ നവവത്സരാരംഭത്തിൽ നാം കൈമാറുന്നതും നേരുന്നതും. അപ്പോൾ ഐക്യത്തിന്റെ ഒരു കുറിപ്പെഴുതി ബോവാസച്ചനെ സഹായിക്കാമെന്നു കരുതി. 2019 വർഷം മലയാള മാദ്ധ്യമങ്ങളിൽ നിറഞ്ഞു നിന്ന ഒന്നാണല്ലോ സഭയിലെ ഭിന്നതകൾ. ഒരു ക്രിസ്ത്യാനി എന്ന നിലയിൽ എന്റെ ഹൃദയത്തെ 2019-ൽ ഏറ്റം അധികം വേദനിപ്പിച്ചതും സഭയിലെ ഭിന്നതകളാണ്. അതുകൊണ്ടു തന്നെ **ഭിന്നതയില്ലാത്ത സഭ** എന്ന പ്രമേയത്തെക്കുറിച്ച് എഴുതിയാല്ലോ എന്നു കരുതി. അതാണീ ചെറുലേഖനത്തിന്റെ പശ്ചാത്തലം. ആരെയും ഇകഴ്ത്താനും പുകഴ്ത്താനുമല്ല, ചങ്കുവേദനിച്ചിട്ടാണിതു കുറിക്കുന്നത്. ആർക്കും അരോചകമാകരുത് എന്നൊരപേക്ഷയോടെ തുടങ്ങട്ടെ.

## പശ്ചാത്തലം

ഒന്നുരണ്ടു വർഷമായി മലയാള മാദ്ധ്യമങ്ങളിലെ വെണ്ടയ്ക്കാകൾ

പലപ്പോഴും സഭകളും, സഭാമേലദ്ധ്യക്ഷന്മാരും, വൈദികരും, സമർപ്പിതസന്യസ്തരുമാണല്ലോ. കേരളത്തിൽ ഏറ്റവും അധികം നന്മ ചെയ്യുന്ന സമൂഹം ക്രൈസ്തവരാണന്നസത്യം പകൽ പോലെ വ്യക്തമായിരിക്കുമ്പോഴും മാദ്ധ്യമങ്ങളിലൂടെ ക്രൈസ്തവ സമൂഹത്തെ വീക്ഷിക്കുന്നവർക്ക് ലഭിക്കുന്ന ചിത്രം വളരെ വേദനാകരമാണ്; സഭകളിലെല്ലാം ദൃശ്യമാകുന്നത് ഭിന്നതകളാണ്. ഒരു പക്ഷേ, മറ്റ് മതവിഭാഗങ്ങളിലോ സമുദായങ്ങളിലോ കാണാത്തത്ര ഭിന്നതകൾ. ലോകത്തിനു മുഴുവൻ സമാധാനം ആശംസിച്ചു കടന്നുവന്ന ക്രിസ്തുനാഥന്റെ അനുയായികളെന്നറിയപ്പെടുന്നവർക്ക് സർവ്വത്ര അസ്സമാധാനം, എന്നുമാത്രമല്ല, അവർ പൊതുസമൂഹത്തിന്റെ സമാധാനവുംകൂടി നശിപ്പിക്കുന്നു. കേരളത്തിൽ അംഗങ്ങളുടെ എണ്ണത്തിലും ഭൗതികസമ്പത്തിലും കുറവുള്ള ഏതാനും സഭകളിലൊഴികെ മറ്റെല്ലായിടത്തും അസ്വസ്ഥതകളും ഭിന്നതയും.

ചിലയിടങ്ങളിൽ ധാർമ്മികതയുടെയും നീതിയുടെയും മാന്യതയുടെയും മൗലീകാവകാശങ്ങളുടെയും വ്യക്തിസ്വാതന്ത്ര്യത്തിന്റെയും സർവ്വസീമകളും ലംഘിച്ചുള്ള നടപടികൾ. എന്തൊരു വിരോധാഭാസം, കലികാല വൈഭവം, കുറുന്തോട്ടിക്ക് വാതം പിടിച്ചിരിക്കുന്നു.

## ഉത്തരം കിട്ടാത്ത പ്രാർത്ഥന

ഈ ചിന്തകളുടെ ഭാരമേറിയ മനസ്സുമായി കിടന്നുറങ്ങി. വെള്ളിയാഴ്ച പ്രഭാതത്തിലുണർന്ന് യാമപ്രാർത്ഥന നടത്തുമ്പോൾ ഒരു ഗീതഭാഗം മനസ്സിലുടക്കി, അതിപ്രകാരം;

പരിമളധൂപചുരുൾ ഉയരും സഭയിന്നും

ദേവേശാ ! നിന്നുടെ ജനനീസ്മരണയതിൽ

അഹറോൻ ധൂപസമം നിരപ്പാക്കണമേ നീ

കോപമതുലകീന്നും കൃപയാൽ നീക്കേണം

ഹാ...... തിരുസഭയിൽ താവകശാന്തി വസിക്കേണം .

ഗീതത്തിന്റെ പരാവർത്തനം ഇപ്രകാരം; ദൈവമായ കർത്താവേ, നിന്റെ മാതാവിന്റെ ഓർമ്മയ്ക്കായി നിന്റെ സഭയിൽനിന്ന് പരിമളധൂപം ഉയരുന്നു. അഹറോൻ അർപ്പിച്ചതുപോലെ ഞങ്ങളുടെ ധൂപത്തിൽ സംപ്രീതനാകണമെ. **നിന്റെ കരുണയാൽ ലോകത്തിൽ നിന്നു കോപം നീക്കുകയും, വിശുദ്ധ സഭയിൽ സമാധാനം വസിപ്പിക്കുകയും ചെയ്യണമെ .** പ്രാർത്ഥന തുടരുമ്പോൾ ഞാൻ ഓർത്തു സഭയിൽ, പ്രത്യേകിച്ച് അന്ത്യോകൃൻ സുറിയാനി ആരാധനാരീതി അവലംബിക്കുന്ന സഭകളിൽ എത്രയോ കാലങ്ങളായി സഭയിൽ സമാധാനം വസിപ്പിക്കണമെന്നും കോപം നീക്കിക്കളയണമെന്നും പ്രാർത്ഥിക്കുന്നു. എന്നിട്ടും എന്തേ സഭയിൽ സമാധാനം നശിക്കുകയും അസ്സമാധാനം വളരുകയും ചെയ്യുന്നു ? മുട്ടുവിൻ തുറക്കപ്പെടും അന്വേഷിക്കുവിൻ കണ്ടെത്തും ചോദിക്കുവിൻ ലഭിക്കും എന്ന് കല്പിച്ചരുളിച്ചെയ്ത കർത്താവ് എവിടെ? ഏശയ്യാ പ്രവചനത്തിലെ ഏതാനും വചനങ്ങൾ മിന്നൽവേഗത്തിൽ എന്റെ മനസ്സിലേക്ക് കടന്നുവന്നു. നിങ്ങളുടെ അമാവാസികളും ഉത്സവങ്ങളും ഞാൻ വെറുക്കുന്നു. അവ എനിക്കു ഭാരമായിരിക്കുന്നു. അവ എനിക്കു ദുസ്സഹമായിത്തീർന്നിരിക്കുന്നു. നിങ്ങൾ കരങ്ങൾ ഉയർത്തുമ്പോൾ ഞാൻ നിങ്ങളിൽ നിന്നും മുഖം മറക്കും. **നിങ്ങൾ എത്ര പ്രാർത്ഥിച്ചാലും ഞാൻ കേൾക്കുകയില്ല. നിങ്ങളുടെ കരങ്ങൾ രക്തപങ്കിലമാണ്** (ഏശയ്യാ 1: 14–15). പ്രാർത്ഥനകളും ബലികളും നോമ്പും ഉപവാസവും പെരുനാളുകളും തീർത്ഥാടനങ്ങളും ആഘോഷങ്ങളും എല്ലാം വർഷാവർഷം കെങ്കേമമായി ആചരിച്ചിട്ടും ആഘോഷിച്ചിട്ടും എന്തേ ദൈവം നമ്മുടെ പ്രാർത്ഥനകൾ കേൾക്കുന്നില്ല, ഉത്തരമരുളുന്നില്ല. കേരളത്തിലെ പള്ളികളിലും ആശ്രമങ്ങളിലും ദയറാകളിലും മഠങ്ങളിലും ധ്യാനകേന്ദ്രങ്ങളിലും തീർത്ഥാടനകേന്ദ്രങ്ങളിലും എന്തുമാത്രം പ്രാർത്ഥനകളാണ് നടക്കുന്നത്? എന്തുമാത്രം കുന്തിരുക്കമാണ് പുകഞ്ഞുതീരുന്നത്? എന്തേ ഉത്തരം ലഭിക്കാത്തത്?

## ഉത്തരം ഇതാ ഇവിടെ ഉണ്ട്

ആമോസ് പ്രവാചകനിലൂടെ ദൈവം ഉത്തരം തരുന്നു: നിങ്ങളുടെ ഉത്സവങ്ങളോട് എനിക്ക് വെറുപ്പാണ് അവജ്ഞയാണ്. നിങ്ങളുടെ മഹാസമ്മേളനങ്ങളിൽ എനിക്കു പ്രസാദമില്ല. നിങ്ങൾ ദഹനബലികളും ധാന്യബലികളും അർപ്പിച്ചാലും ഞാൻ സ്വീകരിക്കുകയില്ല. സമാധാനബലിയായി നിങ്ങൾ അർപ്പിക്കുന്ന കൊഴുത്ത മൃഗങ്ങളെ ഞാൻ നോക്കുകയില്ല. നിങ്ങളുടെ ഗാനങ്ങളുടെ ശബ്ദം എനിക്ക് കേൾക്കേണ്ടാ. നിങ്ങളുടെ വീണാനാദം ഞാൻ ശ്രദ്ധിക്കുകയില്ല. **നീതി ജലംപോലെ ഒഴുകട്ടെ. സത്യം ഒരിക്കലും വറ്റാത്ത നീർച്ചാൽപോലെയും** (5:21-24) ഉത്തരം ഇതാ ഇവിടെ ഉണ്ട്, **നീതിയും സത്യവും അനുസ്യൂതം ഒഴുകണം**. ഏശയ്യാപ്രവാചകനിലുടെയും ദൈവം ഇതുതന്നെ നമ്മോടു പറയുന്നു: നിങ്ങളെത്തന്നെ കഴുകി വൃത്തിയാക്കുവിൻ. നിങ്ങളുടെ ദുഷ്കർമ്മങ്ങൾ എന്റെ സന്നിധിയിൽനിന്നു നീക്കിക്കളയുവിൻ.

നിങ്ങളുടെ അകൃത്യങ്ങൾ അവസാനിപ്പിക്കുവിൻ. നന്മപ്രവർത്തിക്കാൻ ശീലിക്കുവിൻ. നീതി അന്വേഷിക്കുവിൻ.......... നീതി ചെയ്യുവിൻ.... (1: 16 –17) ഉത്തരം ആവർത്തിക്കുന്നതിൽ ആർക്കും അരോചകം തോന്നരുത്. **നീതി അന്വേഷിക്കണം, നീതിചെയ്യണം**. ജറമിയാ പ്രവചനവും ഓർമ്മപ്പെടുത്തുന്നു: ഈ ഭിന്നതകളും അസ്സമാധാനവും അസ്വസ്ഥതയും ജനങ്ങളുടെ കുതന്ത്രങ്ങളുടെ ഫലമാണ്, ദൈവത്തിന്റെ വാക്ക് ചെവിക്കൊള്ളത്തതിന്റെയും നിയമം അനുസരിക്കാത്തതിന്റെയും ഫലമാണ്. ദൈവം പറയുന്നു: ഈ ജനത്തിനു മുമ്പിൽ ഞാൻ പ്രതിബന്ധങ്ങൾ സ്ഥാപിക്കും; അവർ തട്ടിവീഴും എന്ന് (6: 19–21). **കേരളസഭ ഇങ്ങനെ പ്രതിബന്ധങ്ങളിൽ തട്ടിവീണുകിടക്കുന്നു.** ഏശയ്യാ വീണ്ടും ഓർമ്മപ്പെടുത്തുന്നു: ..അധരം വ്യാജം പറയുന്നു, നാവ് ദുഷ്ടത പിറുപിറുക്കുന്നു. **ആരും നീതിയോടെ വ്യവഹാരം നടത്തുന്നില്ല; സത്യസന്ധതയോടെ ആരും ന്യായാസനത്തെ സമീപിക്കുന്നില്ല. അവർ പൊള്ളയായ വാദങ്ങളിൽ ആശ്രയിക്കുകയും നുണപറയുകയും ചെയ്യുന്നു........** സമാധാനത്തിന്റെ മാർഗ്ഗം അവർക്ക് അജ്ഞാതമാണ്. അവരുടെ വഴികളിൽ നീതി അശ്ശേഷമില്ല. അവർ തങ്ങളുടെ മാർഗ്ഗങ്ങൾ വക്രമാക്കി. അതിൽ ചരിക്കുന്നവർക്കു സമാധാനം ലഭിക്കുകയില്ല(59: 7–8). നിയമവും ന്യായാസനവും ചരിത്രവും പാരമ്പര്യങ്ങളും നീതിയുമൊക്കെയാണല്ലോ ഈ നാളുകളിൽ കേരള സഭകളിലെ പ്രതിപാദനവിഷയങ്ങൾ. ഇവിടെ ഏശയ്യാ

യുടെ വാക്കുകൾ നമുക്കെങ്ങനെ ഇണങ്ങുന്നു എന്നു നോക്കുന്നത് അസ്ഥാനത്താവുകയില്ല. **ആരും നീതിയോടെ വ്യവഹാരം നടത്തുന്നില്ല. സത്യസന്ധതയോടെ ന്യായാസനത്തെ സമീപിക്കുന്നില്ല. പൊള്ളയായ വാദങ്ങളിൽ ആശ്രയിക്കുന്നു, നുണപറയുന്നു, സമാധാനത്തിന്റെ മാർഗ്ഗം അവർക്ക് അജ്ഞാനമാണ്, അവരുടെ വഴികളിൽ നീതി അശ്ലേഷമില്ല**, അവരുടെ വഴികൾ വക്രമാക്കി. അതിൽ ചരിക്കുന്നവർക്ക് സമാധാനം ലഭിക്കുകയില്ല. സഭയിലെ ഭിന്നതക്ക് ഇതൊക്കെത്തന്നെയാണോ കാരണം. വിധിക്കണ്ടാ വിലയിരുത്തുകമാത്രം ചെയ്യുക. വിധിമുഴുവൻ പുത്രനുള്ളതാണല്ലോ.

### യേശു ഉത്തരമരുളുന്നു

പ്രഭാതപ്രാർത്ഥനയെതുടർന്ന് ഞാൻ വിശുദ്ധ കുർബാന അർപ്പിക്കുവാനാരംഭിച്ചു. വിശുദ്ധ കുർബാന മദ്ധ്യേ വായനയ്ക്ക് നിർദ്ദേശിക്കപ്പെട്ട് ലഭിച്ച ഭാഗം വി. ലൂക്കോസ് 6: 27-36 ആയിരുന്നു. തിന്മയെ നന്മകൊണ്ടു ജയിക്കാനുള്ള യേശുനാഥന്റെ ആഹ്വാനം ..ശത്രുക്കളെ സ്നേഹിക്കുവിൻ. നിങ്ങളെ ദ്വേഷിക്കുന്നവർക്കു നന്മ ചെയ്യുവിൻ എന്നു തുടങ്ങി നിങ്ങളുടെ പിതാവ് കരുണയുള്ളവനായിരിക്കുന്നതുപോലെ നിങ്ങളും കരുണയുള്ളവരായിരിക്കുവിൻ എന്നവസാനിക്കുന്ന സുവിശേഷഭാഗം. വിശുദ്ധ കുർബാനയിലുടനീളം ഈ സുവിശേഷ ഭാഗം മനസ്സിനെ മഥിച്ചുകൊണ്ടിരുന്നു. സർവ്വർക്കുമായി സത്യദൈവമായ മിശിഹാതമ്പുരാൻ അരുളിയതല്ലേ ഈ വചനങ്ങൾ. സർവ്വമേഖലകളിലും സർവ്വഭിന്നതകളും ഇല്ലാതാക്കി സമാധാനവും ശാന്തിയും ഐക്യവും കൈവരിക്കാനുതകുന്ന ഒറ്റമൂലിയല്ലേ ഈ വചനം. ലോകത്താകമാനം; രാഷ്ട്രങ്ങൾ തമ്മിലും, രാഷ്ട്രങ്ങളിലും, സഭകളിലും, സമുദായങ്ങളിലും കുടുംബങ്ങളിലുമെല്ലാം ഭിന്നതകളകറ്റി സമാധാനം കൈവരിക്കുവാനുള്ള വഴിയല്ലേ യേശുനാഥൻ കാണിച്ചുതന്നിരിക്കുന്നത്. **ഭിന്നത ദൂരീകരിക്കുവാനും സമാധാനം സംസ്ഥാപിക്കുവാനും മനുഷ്യനായി പിറന്ന യേശുക്രിസ്തു തന്റെ ഈ ദൗത്യം തന്റെ രണ്ടാമത്തെ വരവുവരെ ഭൂമിയിൽ തുടരുവാൻ സ്വരുക്കൂട്ടി ചുമതലപ്പെടുത്തിയ സഭ, ഭരമേല്പിക്കപ്പെട്ട ദൗത്യം മറന്ന് തമ്മിൽ കലഹിച്ച് സുവിശേഷത്തെയും യേശുക്രിസ്തുവിനെത്തന്നെയും അവഹേളനാപാത്രമാക്കുന്ന വർത്തമാനകാല കാഴ്ച എത്രയോ ലജ്ജാകരമാണ്.** നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു എന്ന് സഭയോടു കല്പിച്ച ക്രിസ്തുനാഥൻ ഉപ്പിന്റെ ഉറകെട്ടുപോയാൽ എന്തുചെയ്യണമെന്നു പറഞ്ഞതും എന്റെ മനസ്സിലേക്ക് കടന്നുവന്നു. അതല്ലേ ഇന്ന് മാദ്ധ്യമങ്ങളിലൂടെ സഭ അനുഭവിക്കുന്നത്. ഇതൊന്നും തിരിച്ചറിയാതെ, മാലിന്യക്കുളത്തിൽ കിടന്നർമ്മാദിക്കുന്ന പന്നികളെപ്പോലെ, സഭാപിതാക്കന്മാരും, നേതാക്കന്മാരും മാദ്ധ്യമങ്ങളുടെ മാലിന്യക്കുളത്തിൽ കിടന്നുരുളുന്ന കാഴ്ച സത്യവിശ്വാസികളുടെ ഹൃദയംപൊട്ടിക്കുന്നതാണ്.

### ഭിന്നതയില്ലാത്തസഭ

ഭിന്നതയില്ലാത്തസഭ അതാണല്ലോ നമ്മുടെ പ്രതിപാദന വിഷയം.നാം കാണുന്നതും അനുഭവിക്കുന്നതുമോ ഭിന്നതകൊണ്ട് പുളിപ്പുനഷ്ടപ്പെട്ട സഭ, ഭിന്നതകൾകൊണ്ട് കഷണങ്ങളായി നുറുക്കപ്പെട്ട സഭ, നൂറുങ്ങുകഷണങ്ങളായിരിക്കുമ്പോഴും സ്വയം ന്യായീകരിക്കാൻ ശ്രമിക്കുന്ന സഭ. സത്യം തേടണമെന്നും നീതി നടപ്പാക്കണമെന്നും പറയുന്നവരുടെ പട്ടടകൂട്ടാനും അവരെ പഞ്ഞിക്കിടാനും പാഞ്ഞുനടക്കുന്നവർ. സഭയിലെ ഭിന്നതയെക്കുറിച്ച് വിവരിക്കേണ്ടതില്ല. അതല്ലേ അനുദിനം നാം കാണുന്നത്. വിവരിക്കാനൊരുമ്പെട്ടാൽ അതിനൊരന്തവുമൊട്ടില്ലതാനും. സഭയിൽ ഭിന്നതയുണ്ടെന്നത് ആർക്കും നിഷേധിക്കാനാവാത്ത സത്യം, നമ്മുടെ അനുഭവം. സഭയിൽ ഭിന്നതയുണ്ടെന്നറിയുന്നതിനാലാണല്ലോ ഭിന്നതയില്ലാത്ത സഭയെ കുറിച്ച് എഴുതാനാവശ്യപ്പെട്ടതും.

### ഭിന്നത വെടിയാനുള്ളവഴി

ഭിന്നതയുള്ള സഭയിൽ നിന്ന് എങ്ങനെ ഭിന്നതയില്ലാത്ത സഭയിലെത്താം എന്നന്വേഷിക്കുന്നതായിരിക്കും ഉത്തമം. സഹോദരനെ അന്യനായും, പ്രതിബന്ധമായും, ശത്രുവായും കാണാൻ തുടങ്ങുന്നിടത്താണ് ഭിന്നതയുടെ തുടക്കം. അതുകൊണ്ടാണ് ശത്രുസ്നേഹത്തെ ക്രിസ്തീയതയുടെ അടിസ്ഥാനഭാവമായി യേശുക്രിസ്തു അവതരിപ്പിച്ചത്. ശത്രുവിനെ സ്നേഹിക്കാൻ പഠിപ്പിക്കുന്നു. ശത്രുക്കളെ സ്നേഹിക്കാൻ കഴിയാത്ത ആദ്ധ്യാത്മികതയിൽ സവിശേഷമോ ക്രിസ്തീയമോ ആയി യാതൊന്നു



മില്ലന്നു യേശുനാഥൻ പറയുന്നു. സ്നേഹിക്കുന്നവനെ സ്നേഹിക്കുന്നതും നന്മചെയ്യുന്നവർക്ക് തിരികെ നന്മ ചെയ്യുന്നതും തിരികെ ലഭിക്കുമെന്ന് ഉറപ്പുള്ളവർക്ക് വായ്പകൊടുക്കുന്നതും കേവലം കച്ചവടം മാത്രമാണ്, അതിന് ആന്തരികത ആവശ്യമില്ല. ഈ ലൗകിക വ്യാപാരങ്ങൾ ആത്മീകതയുടെ തലത്തിലേക്കുയരുന്നത് ശത്രുവിനെ സ്നേഹിക്കുമ്പോഴും പ്രതിഫലം പ്രതീക്ഷിക്കാതെ പ്രവർത്തിക്കുമ്പോഴുമാണ്. അപ്പോൾ മാത്രമാണ് നാം ദൈവമക്കളായിത്തീരുന്നത്. ദൈവമക്കളുടെ കച്ചവടത്തിൽ പ്രതിഫലമില്ല; നേട്ടങ്ങളില്ല. നഷ്ടമാകുന്നതിൽ സന്തോഷിക്കുന്ന വൈരുദ്ധ്യമാണത്. നഷ്ടങ്ങളുടെ കണക്കിന്റെ ആകെത്തുക ലാഭമായി മാറുന്ന മഹത്വമാണത്. **ദൈവമക്കളുടെ കൂട്ടായ്മയല്ലേ സഭ. എങ്കിൽ സഭയുടെ ശൈലി എന്തായിരിക്കണം: ശത്രുവിനെ സ്നേഹിക്കണം, പ്രതിഫലം പ്രതീക്ഷിക്കാതെ പ്രവർത്തിക്കണം.** അങ്ങനെയെങ്കിൽ സഹോദരനെ ശത്രുവായികാണുന്നതും. ഏതൊക്കെയോ മനുഷ്യനിർമ്മിത നിയമങ്ങളുടെ വ്യാഖ്യാനവെളിച്ചത്തിൽ അവരുടെ സാമാന്യനീതിയെ നിഹനിക്കാൻ ശ്രമിക്കുന്നതും ഭിന്നത വളർത്തുകയല്ലേയുള്ളു. എങ്കിൽ ഭിന്നതയില്ലാതാക്കാൻ ശത്രുതവെടിയാം, സാഹോദര്യം വളർത്താം, നിയമങ്ങൾക്കപ്പുറം നീതിതേടാം. മത്തായി 5: 20 ൽ കർതൃവചനം ഇപ്രകാരം നാം വായിക്കുന്നു: നിങ്ങളുടെ നീതി നിയമജ്ഞരുടെയും ഫരിസേയരുടെയും നീതിയെ അതിശയിക്കുന്നില്ലെങ്കിൽ നിങ്ങൾ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുകയില്ലെന്നു ഞാൻ നിങ്ങ



ളോടു പറയുന്നു . സഹോദരനോടു കോപിക്കുന്നവൻ ന്യായവിധിക്ക് അർഹനാകും. സഹോദരനെ ഭോഷാ എന്നു വിളിക്കുന്നവൻ ന്യായാധിപസംഘത്തിന്റെ മുമ്പിൽ നില്ക്കേണ്ടിവരും; വിഢ്ഢീ എന്നുവിളിക്കുന്നവനാകട്ടെ നരകാഗ്നിക്കിരയായിത്തീരും. നീ ബലിപീഠത്തിൽ കാഴ്ചയർപ്പിക്കുമ്പോൾ നിന്റെ സഹോദരന് നിന്നോട് എന്തെങ്കിലും വിരോധം ഉണ്ടെന്ന് അവിടെവച്ച് ഓർത്താൽ കാഴ്ചവസ്തുഅവിടെ ബലിപീഠത്തിനു മുമ്പിൽ വച്ചിട്ടുപോയി സഹോദരനോടു രമ്യപ്പെടുക; പിന്നെ വന്നു കാഴ്ചയർപ്പിക്കുക. ഈ വചനം വായിച്ചിട്ടുള്ളവരാണോ മദ്ധ്യമങ്ങളിലൂടെ വിഷം നിറച്ച വാക്കുകൾ തൊടുത്തുവിടുന്നത്. അപരനെ അപഹസിക്കുന്നത്, ചർച്ചകൾക്കില്ലന്നു പറഞ്ഞ് മുഖംതിരിക്കുന്നത്, വ്യാജരേഖകൾ ചമക്കുന്നത് കോടതിവരാന്തകളിൽ തച്ചിരിക്കുന്നത്, വേഷഭൂഷാദികളണിഞ്ഞ് ബലിയർപ്പിക്കുന്നത്?.

### മുൻവിധിയില്ലാതെ വായിക്കണെ

കേരളത്തിലെ ക്രൈസ്തവേതര സമൂഹം ഒന്നടങ്കം നമ്മോടു പറയുന്നു: കോടതിയും, കേസും, വിധിയും, മാദ്ധ്യമ ചർച്ചകളും, പ്രതിഷേധയോഗങ്ങളും, സമരങ്ങളും, നിർത്തി ബൈബിൾ വായിക്കുക. ഇതാ ബൈബിൾ പറയുന്നു: **ശത്രുക്കളെ സ്നേഹിക്കുവിൻ; നിങ്ങളെ പീഢിപ്പിക്കുന്നവർക്കുവേണ്ടി പ്രാർത്ഥിക്കുവിൻ . അവർ നമ്മോടു വീണ്ടും പറയുന്നു : നിങ്ങളുടെ സ്വർഗ്ഗസ്ഥനായ പിതാവ് പരിപൂർണ്ണനായിരിക്കുന്നതുപോലെ നിങ്ങളും പരിപൂർണ്ണരായിരിക്കുവിൻ** . നിങ്ങൾ പറയുന്ന നിങ്ങളുടെ സ്വർഗ്ഗസ്ഥനായ പിതാവ് ശിഷ്ടരുടെയും ദുഷ്ടരുടെയും മേൽ സൂര്യനെ ഉദിപ്പിക്കുകയും നീതിമാന്മാരുടെയും നീതിരഹിതരുടെയും മേൽ മഴപെയ്യിക്കുകയും ചെയ്യുന്നു എന്ന്. എന്നിട്ട് എന്തേ നിങ്ങൾ നിങ്ങളുടെ പിതാവിനടുത്ത പ്രവൃത്തികൾ ചെയ്യാതെ സാത്താനടുത്ത പ്രവർത്തികളിൽ വ്യാപരിക്കുന്നു. നിങ്ങൾ ആദ്യം അവിടുത്തെ രാജ്യവും അവിടുത്തെ നീതിയും അന്വേഷിക്കുക. അതോടൊപ്പം മറ്റുള്ളവയെല്ലാം നിങ്ങൾക്കു ലഭിക്കും **മനുഷ്യനുണ്ടാക്കിയ നിയമവും അവരുടെ നീതിയും തേടാതെ ദൈവത്തിന്റെ രാജ്യവും നീതിയും തേടുക. ഭിന്നതയില്ലാത്ത സമൂഹം, സഭ നമുക്ക് ലഭിക്കും.**

ദൈവം കേരള സഭയെക്കുറിച്ചല്ലേ, നമ്മെക്കുറിച്ചല്ലേ, വിലപിക്കുന്നത്: ഞാൻ മക്കളെ പോറ്റി വളർത്തി; എന്നാൽ അവർ എന്നോടു കലഹിച്ചു. കാള അതിന്റെ ഉടമസ്ഥനെ അറിയുന്നു; കഴുത അതിന്റെ യജമാനന്റെ തൊഴുത്തും; എന്നാൽ എന്റെ ജനം മനസ്സിലാക്കുന്നില്ല . ദൈവം അത്ഭുതകരമായി വളർത്തിയ കേരളക്രൈസ്തവർ എന്തേ ദൈവത്തെ മറന്ന് ഇങ്ങനെ തൊഴുത്തിൽ കുത്തുന്നു. ഭിന്നതമാറാൻ ദൈവം പറയുന്ന വഴി ശ്രദ്ധിക്കുക. നിങ്ങളെത്തന്നെ കഴുകി വൃത്തിയാക്കുവിൻ. നിങ്ങളുടെ ദുഷ്ക്കർമ്മങ്ങൾ എന്റെ സന്നിധിയിൽ നിന്ന് നീക്കിക്കളയുവിൻ. നിങ്ങളുടെ അകൃത്യങ്ങൾ അവസാനിപ്പിക്കുവിൻ...വരുവിൻ നമുക്കു രമ്യപ്പെടാം...അനുസരിക്കാൻ സന്നദ്ധരെങ്കിൽ നിങ്ങൾ ഐശ്വര്യം ആസ്വദിക്കും.

### ഇതാ ഇവിടെ ഒരുവൻ

ഇങ്ങനെ സ്വയം കഴുകി വൃത്തിയാക്കാൻ ശ്രമിച്ച, രമ്യപ്പെടുവാൻ പരിശ്രമിച്ച, അനുസരിക്കുവാൻ തയ്യാറായി ഐശ്വര്യം ആസ്വദിച്ച ഒരുവൻ കേരളസഭയിൽ ജീവിച്ചിരുന്നു. അദ്ദേഹമായിരുന്നു, മലങ്കര പുനഃരൈക്യപ്രണേതാവ് ബഥനിയുടെ മാർ ഈവാനിയോസ് എന്നറിയപ്പെട്ടിരുന്ന ദൈവദാസൻ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്. മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തന്റെ ആത്മകഥയുടെ ആമുഖത്തിൽ ഇപ്രകാരം ആലേഖനം ചെയ്തിരിക്കുന്നു: ..... വിശുദ്ധ തോമ്മാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ടതെന്നും, അപ്പസ്തോലികവും കാതോലികവുമായ സത്യവിശ്വാസത്തെ ഉപദേശിക്കുന്നതെന്നും നാം അഭിമാനിച്ചുവരുന്ന മലങ്കരയുടെ അടിത്തട്ടിൽ ഊറിക്കിടക്കുന്ന മ്ലേച്ഛതകളെ കാണുവാനും മണക്കുവാനും ആ അനുഭവങ്ങൾ നമുക്ക് ഇടയാക്കിത്തീർത്തു. അത് ദൈവാനുഗ്രഹത്താൽ നമുക്കുലഭിച്ച ഒരു സോപാനമായിട്ടത്രെ നാം ഇന്ന് പരിഗ

ണിച്ചിട്ടുള്ളത്. ബഥനി ആശ്രമസ്ഥാപന ചരിത്രത്തിന്റെ ആമുഖമെന്നു പറയപ്പെടാവുന്ന ആ അനുഭവങ്ങളിൽ ചിലത് ഇവിടെ ക്രമശഃക്രോഡീകരിക്കുന്നത് അസംഗതമാവില്ലെന്നു വിശ്വസിക്കുന്നു . മലങ്കര സഭയുടെ അടിത്തട്ടിൽ **1653 ലെ ഭിന്നിപ്പു മുതൽ (കൂനൻകുരിശുസത്യം) മ്ലേച്ഛതകൾ ഊറിക്കിടക്കുന്നതാണ് ഭിന്നതയ്ക്കും അസമാധാനത്തിനും കാരണമെന്നുകണ്ട് ബഥനി ആശ്രമസ്ഥാപനത്തിലൂടെ അത് കഴുകി വൃത്തിയാക്കാൻ ഒരുമ്പെടുകയും ഭിന്നത നീക്കി പുനഃരൈക്യത്തിലേക്ക് മലങ്കരയെ നയിക്കുകവഴി ദൈവഹിതം അനുസരിക്കുകയും അതുവഴി ഐശ്വര്യം ആസ്വദിക്കുകയും ചെയ്തു മാർ ഈവാനിയോസ് മെത്രാപ്പോലീത്താ. ചരിത്രപരമായ ഈ കഴുകി വൃത്തിയാക്കലിന്റെ, രമ്യപ്പെടലിന്റെ, അനുസരണത്തിന്റെ അടയാളമാണ് മലങ്കര സുറിയാനി കത്തോലിക്കാസഭ, ഭിന്നതയില്ലാത്ത സഭ** ദൈവാത്മാവിന്റെ പ്രേരണക്ക് വിധേയപ്പെട്ടതിന്റെ ഫലം. സമാധാനമായി ദൈവാരാധന നടത്താൻ സാധിക്കുന്നു.

പ്രതിഷേധങ്ങളും പ്രകടനങ്ങളും ഗോഗ്വാവിളികളും ഒന്നുമില്ല. കോടതിയും, വ്യവഹാരവും, കയ്യേറ്റങ്ങളും ഒന്നുമില്ല. സമാധാനവും ഐശ്വര്യവും അനുഭവിക്കുന്നു. പ്രേഷിത ശുശ്രൂഷയിലും സുവിശേഷപ്രവർത്തനങ്ങളിലും ഏകമനസ്സോടെ മുന്നേറുന്നു. **എന്താ, ഭിന്നതയില്ലാത്ത സഭതേടുമ്പോൾ ഉയർത്തിക്കാട്ടാൻ ഒരു ഉത്തമ മാതൃകയല്ലേ? മലങ്കര സുറിയാനി കത്തോലിക്കാസഭ.** ഭിന്നതയുടെ വേദന അനുഭവിക്കുന്നവർക്ക് ദൈവതിരുമുമ്പിൽ അല്പം സമയം ഇരുന്ന് ഒന്നു ചിന്തിച്ചുകൂടെ. കാലങ്ങളായി തേടിയ വിലയേറിയ നിധി ഇതാ കൺമുമ്പിൽ എങ്കിൽ, ഇതുവരെ കയ്യിൽ കരുതിയതെല്ലാം ഉപേക്ഷിച്ച് കണ്ടെത്തിയ നിധി കരസ്ഥമാക്കിക്കൂടെ. മാനുഷികമായ സകല പരിഗണനകളും ചിന്തകളും വെടിഞ്ഞ് ദൈവിക തലത്തിലേക്കുയർന്നു ചിന്തിക്കുക, പ്രവർത്തിക്കുക.

## സമാപനം

അവരെല്ലാവരും ഒന്നായിരിക്കാൻവേണ്ടി, പിതാവേ, അങ്ങ് എന്നിലും ഞാൻ അങ്ങയിലും ആയിരിക്കുന്നതുപോലെ അവരും തമ്മിൽ ആയിരിക്കുന്നതിനും അങ്ങനെ അവിടുന്ന് എന്നെ അയച്ചുവെന്ന് ലോകം അറിയുന്നതിനുംവേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു. നാം ഒന്നായിരിക്കുന്നതുപോലെ അവരും ഒന്നായിരിക്കുന്നതിന് അങ്ങ് എനിക്കു തന്ന മഹത്വം അവർക്കു ഞാൻ നല്കിയിരിക്കുന്നു. അവർ പൂർണ്ണമായും ഒന്നാകേണ്ടതിന് ഞാൻ അവരിലും അവിടുന്ന് എന്നിലും ആയിരിക്കുന്നു .(യോഹന്നാൻ 17/ 21-23) എന്ന് ആഗ്രഹിച്ചു പ്രാർത്ഥിച്ച ക്രിസ്തുവിന്റെ സഭ ഒന്നായിരുന്നേ മതിയാകൂ. യേശുക്രിസ്തുവിന്റെ പിൻതുടർച്ചയായ സഭ അവന്റെ അഭിലാഷം നിറവേറ്റിയല്ലേ മതിയാകു. **ഈ തിരിച്ചറിവല്ലേ, നിന്റെ കരുണയാൽ ലോകത്തിൽ നിന്നു കോപം നീക്കുകയും, വിശുദ്ധ സഭയിൽ സമാധാനം വസിപ്പിക്കുകയും ചെയ്യണമേ എന്ന് നിരന്തരം പ്രാർത്ഥിക്കുവാൻ നമ്മെ നിർബ്ബന്ധിക്കുന്നത്.** നാവുകൊണ്ടു പ്രാർത്ഥിക്കുക മാത്രമല്ല പ്രാർത്ഥന പ്രവൃത്തിയാക്കിമാറ്റാം. അങ്ങനെ, ക്രിസ്തുനാഥന്റെ ഹിതം നിറവേറ്റാം, ദൈവമക്കളാകാം.

ഇങ്ങനെയൊരു കുറിപ്പാണോ ബഹു. ബോവാസ് അച്ചൻ ആഗ്രഹിച്ചതെന്നറിയില്ല. ശാസ്ത്രീയമായ ഒരു ലേഖനമെഴുതാൻ ഒരുമ്പെടാതെ ഒരു ധ്യാനം കടലാസ്സിലേക്കു പകർത്തുക മാത്രമാണ് ഞാൻ ചെയ്തത്.






ചേടിയത്ത് ഗീവർഗീസ് മൽപ്പാൻ

# ക്രിസ്തീയസ്നേഹത്തിന്റെ സാക്ഷികൾ

ക്രിസ്ത്യാനികളുടെ മുഖമുദ്ര സ്നേഹമാണ്. പരസ്പരസ്നേഹം വഴിയാണ് ക്രിസ്ത്യാനികളെ തിരിച്ചറിയേണ്ടത്. കർത്താവ് നൽകിയ പരമമായ കൽപ്പനയും സ്നേഹത്തിന്റെ കൽപ്പനയാണ്:"നിങ്ങൾ പരസ്പരം സ്നേഹിക്കുവിൻ". "ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും പരസ്പരം സ്നേഹിക്കുവിൻ.നിങ്ങൾക്ക് പരസ്പരം സ്നേഹമുണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യരാണെന്ന് അതുമൂലം എല്ലാവരും അറിയും".(യോഹ.13,34-35). "പിതാവ് എന്നെ സ്നേഹിച്ചതുപോലെ ഞാനും നിങ്ങളെ സ്നേഹിച്ചു. നിങ്ങൾ എന്റെ സ്നേഹത്തിൽ നിലനിൽക്കുവിൻ.''(യോഹ.15,9).''ഇതാണ് എന്റെ കൽപ്പന: ഞാൻ നിങ്ങളെ സ്നേഹിച്ചതുപോലെ നിങ്ങളും പരസ്പരം സ്നേഹിക്കണം. സ്നേഹിതർക്കുവേണ്ടി ജീവൻ അർപ്പിക്കുന്നതിനേക്കാൾ വലിയ സ്നേഹമില്ല. ഞാൻ നിങ്ങളോട് കൽപ്പിക്കുന്നത് നിങ്ങൾ ചെയ്യുന്നെങ്കിൽ, നിങ്ങൾ എന്റെ സ്നേഹിതരാണ്... ഞാൻ നിങ്ങളോട് കൽപ്പിക്കുന്നു: പരസ്പരം സ്നേഹിക്കുവിൻ"(യോഹ. 15,12-14.17).

അതുപോലെ നമ്മുടെ കർത്താവ് നമുക്ക് നൽകിയ മറ്റൊരുപദേശവും നാം ശ്രദ്ധിക്കേണ്ടതായിട്ടുണ്ട്. അതായത് സുവിശേഷപ്രഘോഷണത്തിനുള്ള ദൗത്യം:"നിങ്ങൾ ലോകമെങ്ങും പോയി എല്ലാസൃഷ്ടികളോടും സുവിശേഷം പ്രസംഗിക്കുവിൻ, എല്ലാ ജനതകളെയും ശിഷ്യപ്പെടുത്തുവിൻ"(മർക്കോ.16,15; മത്താ.28,19).''നിങ്ങൾ ഭൂമിയുടെ അതിർത്തികൾ വരെയും എനിക്ക് സാക്ഷികളായിരിക്കും"(നടപടി.1,8). പരസ്പരം സ്നേഹിക്കുന്നതിലൂടെയാണ് ക്രിസ്ത്യാനികൾ സാക്ഷികൾ ആകേണ്ടത്.

ഇതിന്റെ പശ്ചാത്തലത്തിൽ ഇപ്പോൾ ചിലസഭകളിൽ നടക്കുന്ന പ്രവർത്തനങ്ങൾ എത്രമാത്രം ഈ സ്നേഹപ്രമാണം അനുസരിച്ചാണെന്ന് പരിഗണിക്കുന്നത് ഉചിതമായിരിക്കും. ഇത്തരം ചെയ്തികൾ കാലാകാലങ്ങളിൽ മിക്കവാറും എല്ലാ സഭകളിലും ഉണ്ടായിരുന്നു. തർക്കങ്ങളും അഭിപ്രായവ്യത്യാസങ്ങളും മാനുഷികമാണ്. അത് പരിഹരിച്ച് ഇടർച്ച ഒഴിവാക്കാൻ ഓരോ കാലത്തും ജീവിച്ചിരുന്ന വിശുദ്ധർ നേതൃത്വം നൽകുകയും പരിഹരിക്കുകയും ചെയ്തിട്ടുണ്ട്.

കലഹത്തിന്റെ ദുഷ്ഫലങ്ങൾ സഭകളൊക്കെ അനുഭവിച്ചത് സഭാചരിത്രം നമ്മെ അനുസ്മരിപ്പിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്നു. നമ്മുടെ കർത്താവ് അത് മുൻകൂട്ടി നമ്മോട് പറഞ്ഞിട്ടുമുണ്ട്: "അന്തഃഛിദ്രമുള്ള ഏതു രാജ്യവും നശിക്കും." സ്നേഹം കുറയുന്നിടത്ത് വിദ്വേഷം വർധിക്കും. അത് സുവിശേഷത്തിന് എതിർസാക്ഷ്യമായിരിക്കും. നമ്മുടെ കർത്താവിനെ ഒറ്റുകൊടുക്കുന്നതിന് തുല്യവുമായിരിക്കും. അത് തകർച്ചയിലേക്ക് നയിക്കുകയും ചെയ്യും.

പശ്ചിമേഷ്യയിലെ ക്രിസ്തീയസമൂഹങ്ങൾക്ക് സംഭവിച്ചത് നമുക്കും സംഭവിക്കാതിരിക്കട്ടെ. വളരെ വലിയ ക്രിസ്തീയസമൂഹങ്ങൾ തകർന്നു നശിച്ചതിന്റെ ഒരു പ്രധാന കാരണം, അവരുടെ ഇടയിലെ കലഹങ്ങളാണ്.സ്നേഹരാഹിത്യം കൊടുമ്പിരിക്കൊണ്ടിരുന്നപ്പോൾ അറബികൾ ഉത്തേജിതരായി. അവരോട് ചങ്ങാത്തം കൂടി എതിർകക്ഷിയെ പരാജയപ്പെടുത്താൻ വിഭജിത ഗ്രൂപ്പുകൾ നടത്തിയ ശ്രമങ്ങൾ ക്രിസ്തുമതത്തിന്റെ ശവക്കുഴി തോണ്ടി. തുടർന്നു വന്ന മംഗോളിയരും തുർക്കികളും കൂടി പശ്ചിമേഷ്യൻ ക്രിസ്തുമതത്തെ തകർത്തു തരിപ്പണമാക്കി.

നാം ജീവിക്കുന്ന രാജ്യത്തിലെ നിയമങ്ങൾ അനുസരിക്കാൻ നാം കടപ്പെട്ടവരാണ്. കോടതിവിധികൾ മാനിക്കപ്പെടേണ്ടവ തന്നെയാണ്. ജനാധിപത്യവ്യവസ്ഥിതിയിൽ ഇത് അനിവാര്യമാണ്. ഉപയോഗപ്രദമാണ്. ഇത് പൗരധർമമാണ്. അതിനെ മറികടക്കാൻ പാടില്ല. അനുസരിക്കുക തന്നെ വേണം.

എന്നാൽ ക്രിസ്ത്യാനികൾ എന്ന നിലയിൽ നിയമത്തിനുപരിയായ ഒത്തുതീർപ്പുകൾക്ക് നാം സന്നദ്ധരായിരിക്കണം. നമ്മുടെ കർത്താവിന്റെ സുവിശേഷത്തിന് ചേർന്നവിധമുള്ള ഒത്തുതീർപ്പുകളാണ് നാം നടത്തേണ്ടത്. എന്നാൽ സഭകളൊക്കെ ചിലപ്പോഴെങ്കിലും കർത്താവിനെ മറികടന്ന് പ്രവർത്തിക്കു

ന്നത് ദൃശ്യമാണ്. മനുഷ്യരാരും ചരിത്രത്തിൽ നിന്ന് പാഠം പഠിക്കുന്നില്ല. സഭകൾ തമ്മിലുള്ള പ്രശ്നങ്ങൾ പരിഹരിക്കാൻ കർത്താവിന്റെ സ്നേഹം മറ്റെന്തിനേക്കാളും സഹായകമാണ്.നമ്മുടെ കർത്താവിന്റെ സ്നേഹത്തിൽ അധിഷ്ഠിതമായ ഒത്തുതീർപ്പിനാണ് സഭകളും സമൂഹങ്ങളും പരിശ്രമിക്കേണ്ടത്. അങ്ങനെ സമാധാനം പുനഃസ്ഥാപിച്ച് ജനത്തിന്റെ ഇടയിലെ ഇടർച്ച് നീക്കിക്കളയണം.ഇതിനാര് മുതിരും? ഇതിനാർക്ക് ധൈര്യമുണ്ടാകും?

മാർതോമാ നസ്രാണികളെല്ലാം ഒരുപോലെ മാർതോമാശ്ലീഹായുടെ പൈതൃകം അവകാശപ്പെടുന്നവരാണ്.എന്നാൽ കാലാകാലങ്ങളിൽ ഓരോരോ കാരണങ്ങളാൽ ഈ ഏകസഭയിൽ പെട്ടവർ വ്യത്യസ്തകൂട്ടായ്മകളിലും തട്ടുകളിലും സ്വാധീനങ്ങളിലും പെട്ട് വ്യത്യസ്തചിന്താഗതികൾ പുലർത്തുന്നു. ചരിത്രത്തിൽ സംഭവിച്ച മുറിവുകൾ ഉണക്കാനും ഓർമകൾ സംശുദ്ധമാക്കാനുമുള്ള കടമ എല്ലാവർക്കുമുണ്ടെന്ന കാര്യം വിസ്മരിച്ചുകൂടാ. പണ്ട് സംഭവിച്ചവയുടെ മുറിപ്പാടുകൾ സഭകളെല്ലാം പേറുന്നു. എന്നാൽ പിറകോട്ടു മാത്രം തിരിഞ്ഞിരിക്കാനല്ല, ചരിത്രത്തെ പിറകോട്ട് വലിക്കാനല്ല, ഇന്നലെയെ പഴിക്കാനല്ല, ഇന്നലെ സംഭവിച്ചവയുടെ പേരിൽ പിണങ്ങി അകന്നു കഴിയാനല്ല, പരസ്പരം കടിച്ചുകീറാനും കടന്നാക്രമിക്കാനും സഹോദരങ്ങളെ കോടതി കയറ്റാനും തെരുവുപ്രകടനം നടത്താനുമുള്ള ദൗത്യമല്ല നമ്മുടെ കർത്താവ് നമ്മെ ഭരമേൽപ്പിച്ചിരിക്കുന്നത്.

നമ്മുടെ മുൻതലമുറകളുടെ പ്രശ്നമല്ല ഇന്നു നമ്മെയെല്ലാം ഒരുപോലെ അഭിമുഖീകരിക്കുന്നത്. ഇന്നത്തെ വെല്ലുവിളികൾ അഭിമുഖീകരിക്കാൻ നമ്മുടെ നാടിനെയും ഈ നാട്ടിലെ മനുഷ്യരെയും സഹായിക്കുന്ന സമീപനമാണ് നമുക്കെല്ലാം ആവശ്യം. ഒരുവശത്ത് വർഗീയത, മറുവശത്ത് നിരീശ്വരപ്രസ്ഥാനങ്ങളും ഭൗതികവാദവും കൺസ്യൂമറിസവും മനുഷ്യത്വത്തെ മാനിക്കാതെ ആഴത്തിൽ വേരുറപ്പിക്കുന്നു. സ്നേഹത്തിന്റെ സ്ഥാനത്ത് വിദ്വേഷവും സമാധാനത്തിന്റെ സ്ഥാനത്ത് വിപ്ലവവും അശാന്തിയും സഹകരണത്തിന്റെ സ്ഥാനത്ത് വെറുപ്പും വിതച്ചുവളർത്തി രാഷ്ട്രീയമുതലെടുപ്പ് നടത്താൻ പരിശ്രമിക്കുന്ന പ്രസ്ഥാനങ്ങൾ ഇന്ന് സജീവമാണ്. അതുപോലെ മയക്കുമരുന്നുകളുടെ വ്യാപനവും, യുവത്വത്തെ വഴിതെറ്റിക്കുന്ന നിരവധി സംരംഭങ്ങളും നാം കണ്ടുകൊണ്ടിരിക്കുന്നു. നന്മതിന്മകളുടെ അറിവിന്റെ വൃക്ഷത്തിൽ കയറിയിരുന്ന് പഴം പറിച്ച് തിന്നുകയും മരം കുലുക്കി താഴേക്ക് ഇട്ടുകൊടുക്കുകയും ചെയ്യുന്ന വ്യക്തികളും സംഘടനകളും രാഷ്ട്രങ്ങളും ഇന്ന് സജീവമാണ്.

പിളർന്നു മാറുകയും വ്യത്യസ്തവീക്ഷണങ്ങൾ പുലർത്തുകയും വ്യത്യസ്ത ആഭിമുഖ്യങ്ങൾ ഉണ്ടായിരിക്കുകയും പരസ്പരം പോരടിക്കുകയും നൂറിലേറെ വർഷങ്ങൾ വ്യത്യസ്ത പേരുകളിൽ കോടതിക്കേസുകൾ നടത്തുകയും കേസുജയിക്കാനും സഹോദരങ്ങളെ പരാജയപ്പെടുത്താനും വ്യാജരേഖകൾ ചമയ്ക്കുകയും തെരുവുപ്രകടനം നടത്തുകയും ചെയ്ത് തമ്മിൽ അകന്നവരെ ഒറ്റയൊരു കോടതിവിധിവഴി കൂടെചേർത്തുനിർത്താമെന്നു കരുതുന്നത് സ്വാഭാവികമായി അസാധ്യമായ സംഗതിയാണ്. നമ്മുടെ കർത്താവിന്റെ കൃപയ്ക്കും കരുണയ്ക്കും പരിശുദ്ധാത്മനിവേശനത്തിനും സ്നേഹത്തിനും മാത്രമേ ഇക്കൂട്ടരെ വീണ്ടും യോജിപ്പിക്കാൻ സാധിക്കൂ. അതിന് താഴ്മയും വിട്ടുവീഴ്ചാമനോഭാവവും ഉണ്ടെങ്കിലേ സാധ്യമാകൂ.

മാർതോമാ നസ്രാണികളുടെ ഇടയിലെ പിളർപ്പിന് നൂറ്റാണ്ടുകളുടെ ചരിത്രമുണ്ട്. അത് 1653-ൽ തുടങ്ങിയതാണ്. കൂനൻകുരിശുസത്യം എന്നറിയപ്പെടുന്ന, സമസ്ത മലങ്കരനസ്രാണികളുടെയും പ്രതിഷേധപ്രകടനത്തിലാണ് തുടക്കം. അതിന്റെ തുടർച്ചയായി സമുദായം കുറേവർഷങ്ങൾക്കുശേഷം രണ്ടുതട്ടിലായി. പറമ്പിൽ ചാണ്ടിക്കത്തനാരുടെ കീഴിൽ പഴയകൂറും ആർച്ചുഡീക്കൻ മാർതോമായുടെ കീഴിൽ പുത്തൻകൂറും ഉടലെടുത്തു. ഇട്ടിത്തൊമ്മൻ കത്തനാരുടെ വ്യാജരേഖയുടെ ബലത്തിൽ 12 കത്തനാരന്മാർ കൈവച്ച് ആർച്ചുഡീക്കനെ മെത്രാന്റ വേഷം കെട്ടിച്ചു. പട്ടം ക്രമപ്പെടുത്താൻ ആർച്ചുഡീക്കൻ മാർതോമാ പലയിടങ്ങളിലേക്കും എഴുതി. എന്നാൽ അദ്ദേഹത്തിനോ അഞ്ചാം മാർതോമാ വരെയുള്ളവർക്കോ ശരിയായ പട്ടമുള്ളവർ ആരും പട്ടംകൊടുത്തതായി സമകാലീനരേഖകളില്ല. ചാണ്ടി മെത്രാനും മാർതോമായും തങ്ങളുടെകൂടെ ആളുകളെ ചേർത്തുനിർത്താൻ കഴിയുന്നത്ര പരിശ്രമിച്ചുകൊണ്ടിരുന്നു. വിദേശിയരായി ഇവിടെ ഉണ്ടായിരുന്ന ഗാർസ്യാമെത്രാനും വിസിറ്ററായി വന്ന സെബസ്ത്യാനിയും മാർതോമായെ മഹറോൻ ചൊല്ലി.

ഇതിനിടെ പശ്ചിമേഷ്യയിൽ നിന്ന് ഇടയ്ക്കിടെ യാക്കോബായാ മെത്രാന്മാർ വന്നിരുന്നു. അങ്ങനെ വന്ന ഒരു മാർ ഗ്രിഗോറിയോസ് 1772-ൽ ആറാം മാർത്തോമ്മായുടെ പട്ടം ദിവന്നാസ്യോസ് എന്ന് പേരുമാറ്റി ക്രമപ്പെടുത്തി. അഞ്ചാം മാർതോമായിൽ നിന്നു നേരത്തെ പട്ടംഏറ്റിരുന്നെങ്കിലും, അത് ശരിയായ പട്ടമല്ലെന്ന് ബോധ്യപ്പെട്ടതിനാലാണ് അദ്ദേഹം അപ്രകാരം ചെയ്തത്. അക്കൂട്ടത്തിൽ കാട്ടുമങ്ങാട്ട് റമ്പാനെ മാർ കൂറില്ലോസ് എന്ന പേരിൽ മാർ ഗ്രിഗോറിയോസ് മെത്രാനാക്കി. എന്നാൽ അദ്ദേഹത്തിന് തൊഴിയൂർ എന്ന സ്ഥലത്തേക്ക് പോയി പാർക്കേണ്ടിവന്നു. പുത്തൻകൂർ സമുദായത്തിലെ ആദ്യത്തെ പിളർപ്പ് അവിടെയാണ്. എന്നാൽ ആ പിളർപ്പ് കാര്യമായി സമുദായത്തെ ബാധിച്ചില്ല. എന്നുമാത്രമല്ല, എട്ടുംഒൻപതും മാർതോമ്മാ മാർ ജീവിച്ചിരിക്കുമ്പോൾ, അവരുടെ പട്ടം ശരിയല്ലെന്നുള്ള അഭിപ്രായത്തിൽ വടക്കുനിന്നുള്ള പുലിക്കോട്ടിൽ യൗസേപ്പ് റമ്പാൻ, തൊഴിയൂർ മെത്രാനിൽ നിന്ന് പട്ടമേറ്റ് മാർ ദിവന്നാസ്യോസ് എന്ന് പേരെടുത്തു. അത് സമുദായത്തിൽ കിറുകിറുപ്പിന് ഹേതുവായി എന്നു പറയാം. എന്നാൽ ആംഗ്ലിക്കൻ മിഷണറിമാരുടെ സഹായത്തോടുകൂടെ കുറേനാൾ അദ്ദേഹം നേതൃസ്ഥാനത്ത് നിലനിന്നു. പിന്നീട് നേതൃസ്ഥാനത്തു വന്ന പുന്നത്ര മാർ ദിവന്നാസ്യോസും ചേപ്പാട്ട് മാർ ദിവന്നാസ്യോസും തൊഴിയൂർ മെത്രാന്മാരിൽ നിന്നാണ് പട്ടമേറ്റത്.

പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് ഒന്നാമന്റെ കാലം മുതൽ ആംഗ്ലിക്കൻ മിഷണറിമാർ പുത്തൻകൂർ സമുദായത്തിൽ ഇടപെടാനും സമുദായത്തോട് സഹകരിച്ച് പ്രവർത്തിക്കാനും തുടങ്ങി. അവർ പള്ളികളിൽ പ്രസംഗിക്കാനും സെമിനരിയിൽ പഠിപ്പിക്കാനും ആരംഭിച്ചു. തദ്ഫലമായി പ്രോട്ടസ്റ്റന്റ് ആശയങ്ങൾ ഈ സമുദായത്തിൽ കടന്നുകൂടി. ഇവിടുത്തെ സഭയിലുണ്ടായിരുന്ന സുറിയാനി പാരമ്പര്യങ്ങളൊക്കെ മാറ്റിമറിക്കാൻ അവർ 1818 മുതൽ പരിശ്രമിച്ചു. എന്നാൽ 1836-ൽ ചേപ്പാട്ട് മാർ ദിവന്നാസ്യോസ് ആംഗ്ലിക്കൻകാരുമായുള്ള കൂട്ടുകെട്ട് അവസാനിപ്പിക്കാൻ മാവേലിക്കര സഭായോഗത്തിൽ തീരുമാനിക്കുകയും മാവേലിക്കര പടിയോല എന്നറിയപ്പെടുന്ന രേഖയിലൂടെ ഇതിന് അന്തിമരൂപം നൽകുകയും ചചെയ്തു. ഈ സഭ

യാക്കോബായാ സഭയാണെന്നും തങ്ങൾ യാക്കോബായക്കാരാണെന്നും മറ്റും പ്രഖ്യാപിച്ച് ചേപ്പാട്ടു മാർ ദിവന്നാസ്യോസിന്റെ കൂടെ നിന്നവർ അന്ത്യോക്യൻ യാക്കോബായാ ഭാഗത്തേക്ക് ചാഞ്ഞു. എന്നാൽ ആംഗ്ലിക്കൻ ആശയങ്ങൾ സ്വാംശീകരിച്ച ഏതാണ്ട് 6000 പുത്തൻകൂറ്റുകാർ മിഷണറിമാരോടുകൂടെ ചേർന്ന് സി.എം.എസ്. കാരായി സഭവിട്ടുപോയി. ഇത് പുത്തൻകൂർ സമുദായത്തിലെ ഒരു വലിയ പിളർപ്പിന് ഇടയാക്കി.

ആംഗ്ലിക്കൻ ആശയങ്ങൾ സ്വന്തമാക്കിയ വേറേ കുറേപ്പേർ സഭയിൽ തന്നെ നിന്നുകൊണ്ട് സഭയെ പ്രോട്ടസ്റ്റന്റാക്കി മാറ്റാൻ ശ്രമിച്ചു. അവർ പാലക്കുന്നത്ത് മാത്തൻ ശെമ്മാശനെ പശ്ചിമേഷ്യയിലേക്കയച്ചു. ഇവിടെ മെത്രാനില്ലെന്നും മാത്തനെ മെത്രാനാക്കണമെന്നും മറ്റും കാണിച്ച് വ്യാജരേഖചമച്ച് പാത്രിയർക്കീസിനെ സമീപിച്ചു. യാക്കോബായാ പാത്രിയർക്കീസ് 1842-ൽ മാത്യൂസ് മാർ അത്തനാസ്യോസ് എന്നപേരിൽ അദ്ദേഹത്തെ മെത്രാനാക്കി. നാട്ടിലെത്തിയ മാർ അത്തനാസ്യോസിനെ അദ്ദേഹത്തിന്റെ ആശയമുള്ളവർ സ്വീകരിച്ചു. ചേപ്പാട്ടു മാർ ദിവന്നാസ്യോസ് സഭയെ ഭരിച്ചുകൊണ്ടിരുന്നപ്പോഴാണ് മാർ അത്തനാസ്യോസ്മെത്രാനായി ഇവിടെ എത്തിയത്. അപ്പോൾ ഈ രണ്ടുനേതൃത്വങ്ങളുടെ കീഴിൽ സമുദായം രണ്ടായി പിളർന്നു.

കൊച്ചിപഞ്ചായക്കോടതി എന്നറിയപ്പെടുന്ന കമ്മറ്റി പുത്തൻകൂറ്റുകാർക്കും ആംഗ്ളിക്കൻ മിഷണറിമാർക്കും പൊതുവായുണ്ടായിരുന്ന സ്വത്തുക്കളും മറ്റും ഭാഗംവച്ചുകൊടുത്തു. അതോടൊപ്പം, കൊച്ചിൻ അവാർഡ് (1840) എന്നറിയപ്പെടുന്ന രേഖവഴി പുത്തൻകൂർ സമുദായത്തിന്റെ സ്വത്തുക്കളെല്ലാം ഒരു ട്രസ്റ്റിന്റെ കീഴിലാക്കി. മെത്രാപ്പോലീത്തായും സുറിയാനിക്കാരുടെ യോഗം നിശ്ചയിക്കുന്ന ഒരു വൈദികനും ഒരു അൽമായനും ഉൾപ്പെട്ട ട്രസ്റ്റ്, സ്വത്തുക്കളെല്ലാം നടത്തിക്കൊണ്ട് പോകണമെന്ന് തീരുമാനിച്ചു. അങ്ങനെ പുത്തൻകൂറ്റുകാരുടെ സ്വത്തുക്കളെല്ലാം ഒരു ട്രസ്റ്റിന്റെ കീഴിൽ വന്നു.

കൊച്ചിൻ അവാർഡനുസരിച്ച് സഭാസ്വത്തുക്കൾ ആരുടെ കൈവശം വരണമെന്ന തർക്കമുണ്ടായി. ഇക്കാലത്താണ് ഒന്നാമത്തെ അധികാരവടംവലിയും കേസും ഒത്തുതീർപ്പും നടന്നത്. മാർ അത്തനാസ്യോസ് വഞ്ചന കാട്ടിയെന്നാരോപിച്ച് എതിർകക്ഷിക്കാർ പാത്രിയർക്കീസിനെഴുതി. അപ്പോൾ ഒരു കൂറില്ലോസ് മെത്രാനെ പാത്രിയർക്കീസ് ഇവിടേക്കയച്ചു. അദ്ദേഹം നാട്ടിൽ വന്ന് മാർ ദിവന്നാസ്യോസിൽ നിന്ന് സഭാധികാരം കൈക്കലാക്കി. തുടർന്ന് കൂറില്ലോസും മാർ അത്തനാസ്യോസും തമ്മിൽ കേസായി. കൊല്ലം മുതലായ 25 പള്ളികൾ അത്തനാസ്യോസിനു വേണ്ടിയും കോട്ടയം വലിയപള്ളി മുതലായ 39 പള്ളികൾ മാർ കൂറില്ലോസിനു വേണ്ടിയും നിലകൊണ്ടു. കേസ് അവസാനം കൊല്ലം കമ്മിറ്റി എന്നറിയപ്പെടുന്ന കോടതിയുടെ പക്കലെത്തി. അവരുടെ വിധി കൊല്ലംപഞ്ചായവിധി അഥവാ കൊല്ലം കമ്മറ്റിവിധി എന്നറിയപ്പെടുന്നു. അവരുടെ വിധി അത്തനാസ്യോസിന് അനുകൂലമായിരുന്നു. അത്തനാസ്യോസ് തുടർന്ന് പുത്തൻകൂർ യാക്കോബായാ സഭയുടെ പൊതുനേതാവായി ഭരണം നടത്തി. സഭാസ്വത്തുക്കളെല്ലാം അദ്ദേഹത്തിന്റെ അധീനതയിലായി.

അദ്ദേഹം പ്രോട്ടസ്റ്റന്റ് അനുഭാവം കാണിക്കുന്നു എന്നാരോപിച്ച് വടക്കു നിന്നുള്ള പുലിക്കോട്ടിൽ യൗസേപ്പ് കത്തനാർ പശ്ചിമേഷ്യയിൽ പോയി 1865-ൽ പാത്രിയർക്കീസിൽ നിന്ന് മെത്രാൻപട്ടം സ്വീകരിച്ച് പുലിക്കോട്ട്ൽ മാർ ദിവന്നാസ്യോസ് രണ്ടാമൻ എന്ന് പേരെടുത്തു. മാർ ദിവന്നാസ്യോസിനെ അനുകൂലിക്കുന്ന നിരവധി പള്ളികൾ ഉണ്ടായിരുന്നിട്ടും, മുൻരാജകീയ വിളംബരം മാർ അത്തനാസ്യോസിന് അനുകൂലമായിരുന്നതിനാൽ, അദ്ദേഹത്തിന് ഭരണം ലഭിച്ചില്ല. അദ്ദേഹം തുടരെത്തുടരെ യാക്കോബായാ പാത്രിയർക്കീസിന് എഴുതിക്കൊണ്ടിരുന്നു. 1875-ൽ പാത്രിയർക്കീസ് പത്രോസ് മൂന്നാമൻ ഇവിടെയെത്തുകയും 1876-ൽ മുളന്തുരുത്തിയിൽ വച്ച് ഒരു സഭായോഗം കൂടുകയും ചെയ്തു. മുളന്തുരുത്തി സൂനഹദോസ് എന്ന് അത് അറിയപ്പെടുന്നു. ഈ സഭയെ യാക്കോബായാസഭയുടെ ഭാഗമാക്കാനുള്ള നടപടികളാണ് അവിടെ നടന്നത്. പാത്രിയർക്കീസ് അത്തനാസ്യോസിനെയും അനുയായികളെയും മുടക്കി. മലങ്കരസഭയിൽ ആത്മികവും ലൗകികവുമായ എല്ലാ അധികാരങ്ങളും പാത്രിയർക്കീസിനാണെന്ന് എല്ലാ പള്ളികളും ഉടമ്പടി എഴുതിക്കൊടുക്കാൻ പാത്രിയർക്കീസ് ആവശ്യപ്പെട്ടു. പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസിനെ അനുകൂലിച്ചവർ ഉടമ്പടി എഴുതിക്കൊടുത്തു. മറ്റുള്ളവർ ചെയ്തില്ല. അപ്പോൾ തന്നെ സമുദായം വീണ്ടും രണ്ടു തട്ടിലായി. വടക്കരെല്ലാം അനുകൂലിച്ചു. തെക്കർ വിയോജിച്ചു. മാർ അത്തനാസ്യോസ് പഴയ സെമിനരിയിലാണ് താമസിച്ചിരുന്നത്. അദ്ദേഹത്തെ അവിടെ നിന്ന് ഇറക്കിവിടാനും സഭാസ്വത്തുക്കൾ കൈക്കലാക്കാനുമായി സെമിനരി സമരിക്കേസ് എന്ന പേരിൽ കേസുണ്ടായി. മാർ അത്തനാസ്യോസും മാർ ദിവന്നാസ്യോസും തമ്മിൽ 1879 മുതൽ 1889 വരെ കോടതിക്കേസായി. കേസിൽ മാർ ദിവന്നാസ്യോസ് ജയിച്ചു. പുത്തൻകൂർ സമുദായത്തിന്റെ സ്വത്തുക്കൾക്ക് മാർ ദിവന്നാസ്യോസ് അവകാശിയായി. തോറ്റ മാർ അത്തനാസ്യോസിന് പള്ളികൾ നഷ്ടപ്പെട്ടു. അവർ പിരിഞ്ഞ് വേറേ വിഭാഗമായി. അക്കാലത്ത് അവർ നവീകരണ യാക്കോബായക്കാർ എന്നാണ് അറിയപ്പെട്ടിരുന്നത്. അവർ പിന്നീട് മാർതോമാസഭ എന്ന പേരെടുത്ത് പ്രത്യേക സഭാസമൂഹമായി മാറി.

ഇരുകൂട്ടരെയും തമ്മിലകറ്റാൻ ഈ കോടതിക്കേസ് കാരണമായി. വളരെയധികം ആരോപണപ്രത്യാരോപണങ്ങളും വ്യാജരേഖ ചമയ്ക്കലും ഇക്കാലത്ത് നടന്നു. പാത്രിയർക്കീസിന് മലങ്കരയിൽ യാതൊരധികാരവുമില്ലെന്ന് കാണിക്കുന്ന മലങ്കരകാനൻ എന്ന നടപടിക്രമം അത്തനാസ്യോസിന്റെ ആളുകൾ മുൻകാലതീയതി വച്ച് പ്രസിദ്ധീകരിച്ചു. അതിൽ പാത്രിയർക്കീസിനെപ്പറ്റി യാതൊരു പരാമർശവും നടത്തിയില്ല. ഈ കേസു ജയിക്കാൻ വേണ്ടി പാത്രിയർക്കീസിന് ഇവിടെ അധികാരമുണ്ടെന്ന് സ്ഥാപിച്ചുറപ്പിക്കാൻ മാർ ദിവന്നാസ്യോസിന്റെ കക്ഷിക്കാർ വാദിക്കയും അവരും കാനനിൽ ഭേദഗതി വരുത്തുകയും ചെയ്തു. അങ്ങനെ അവർ യാക്കോബായാ പാത്രിയർക്കീസിന്റെ അധീനതയിൽ നിയമപരമായി വന്നുചേർന്നു.

ഇക്കാലത്ത് പുത്തൻകൂർ സമുദായവും പഴയകൂർ സമുദായവും തമ്മിൽ അകലാൻ അന്ത്യോക്യൻ മെത്രാന്മാരും പഴയകൂറ്റുകാരെ ഭരിച്ചിരുന്ന പാശ്ചാത്യ മെത്രാന്മാരും വളരെയധികം പരിശ്രമിച്ചു. സമൂദായം രണ്ടു തട്ടിലായിരുന്നെങ്കിലും അന്നുവരെ അവർ അകന്നിരുന്നില്ല.

എന്നാൽ യാക്കോബായക്കാരായി നിലനിന്നവരെല്ലാം ഒരുപോലെ അന്ത്യോക്യാ യാക്കോബായ പാത്രിയർക്കീസിനെ അംഗീകരിച്ചില്ല. സർവാത്മനാ അംഗീകരിച്ചവരും ആത്മീയമായി മാത്രം അംഗീകരിച്ചവരും സഭയിൽ തന്നെ നിലനിന്നവരുടെ ഇടയിൽ ഉണ്ടായി. പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസിന്റെ കാലത്ത് അവർ ഏതാണ്ട് ഒന്നി

ച്ചുപോയി. 1908-ൽ ഈ രണ്ടു വിഭാഗക്കാരുടെയും പ്രതിനിധികളായി തെക്കുനിന്നും വടക്കുനിന്നും ഓരോരുത്തരെ പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് തെരഞ്ഞെടുത്ത് മെത്രാന്മാരാകാൻ അന്ത്യോക്യാ പാത്രിയർക്കീസിന്റെ പക്കലേക്ക് അയച്ചു. പാത്രിയർക്കീസ് അവരിരുവരെയും മെത്രാന്മാരാക്കി. വട്ടശ്ശേരിൽ മൽപ്പാൻ മാർ ദിവന്നാസ്യോസെന്നും പൗലോസ് മൽപ്പാൻ മാർ കൂറില്ലോസെന്നും പേരെടുത്തു. പിൽക്കാലത്ത് ഇവരിരുവരും ഈ സഭയിലെ രണ്ട് വിഭാഗങ്ങളുടെ നേതാക്കന്മാരായി. മാർ ദിവന്നാസ്യോസ് മെത്രാൻ കക്ഷി എന്നറിയപ്പെടുന്ന വിഭാഗത്തിന്റെ നേതാവും മലങ്കരമെത്രാപ്പോലീത്തായും ആയി. മാർ കൂറില്ലോസ്, ബാവാക്കക്ഷി എന്ന വിഭാഗത്തിന്റെ നേതാവുമായി.

അവർക്കിരുവർക്കും മെത്രാൻപട്ടം കൊടുത്ത പത്രോസ് പാത്രിയർക്കീസ് 1909-ൽ ഇവിടെ വരികയും എല്ലാപള്ളികളും ആത്മികവും ലൗകികവുമായ എല്ലാ സഭാധികാരങ്ങളും തനിക്ക് അടിയറവു വയ്ക്കണമെന്ന് കൽപ്പിക്കുകയും ചെയ്തു. മാർ കൂറില്ലോസും അനുയായികളും അപ്രകാരം ചെയ്തു. എന്നാൽ വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസും അനുയായികളും അതിനു വഴങ്ങിയില്ല. അവരെ പാത്രിയർക്കീസ് മുടക്കിയിട്ട് 1911-ൽ തിരികെപ്പോയി. മെത്രാൻ കക്ഷിക്കാർ 1912-ൽ അബ്ദൽ മിശിഹാ എന്ന സീനിയർ പാത്രിയർക്കീസിനെ വരുത്തി മഫ്രിയാനേറ്റ് അഥവാ കാതോലിക്കേറ്റ് സ്ഥാപിച്ചു. തുടർന്ന് സഭാസ്വത്തുക്കളെപ്രതി വട്ടിപ്പണക്കേസ് എന്നറിയപ്പെടുന്ന അടുത്ത കോടതിവ്യവഹാരം ആരംഭിച്ചു. 1913 മുതൽ 1928 വരെ മെത്രാൻകക്ഷിയും ബാവാക്കക്ഷിയും തമ്മിൽ കേസു നടന്നു. അവസാനകോടതിവിധി മെത്രാൻകക്ഷിക്ക് അനുകൂലമായി. മാർ ദിവന്നാസ്യോസ് 1934-ൽ മരിച്ചു. ആ വർഷം തന്നെ ആ വിഭാഗക്കാർ ഒരു ഭരണഘടന ഉണ്ടാക്കി. അതിൽ ഓർത്തഡോക്സ് എന്ന പേര് ഔദ്യോഗികമായി സ്വീകരിച്ചു.

1938-ൽ ബാവാക്കക്ഷിക്കാരായ യാക്കോബായക്കാർ മറ്റേ കൂട്ടർക്കെതിരെ കേസ് ഫയൽ ചെയ്തു. ഒന്നാം സമുദായക്കേസ് എന്ന് അത് അറിയപ്പെടുന്നു. അത് 1958 വരെ നീണ്ടുനിന്നു. ആ വിധി മെത്രാൻകക്ഷിക്ക് അനുകൂലമായിരുന്നു. അപ്പോൾ അവരുമായി യോജിക്കാൻ ബാവാക്കക്ഷിക്കാരും പാത്രിയർക്കീസും സമ്മതിച്ചു. അങ്ങനെ അവർ ബാഹ്യമായിട്ട് യോജിച്ചെങ്കിലും വൈകാരികമായി യോജിപ്പുണ്ടായില്ല.

തദ്ഫലമായി 1975-ൽ വീണ്ടും പുതിയ കേസുകളുണ്ടായി. രണ്ടാംസമുദായക്കേസ് എന്നറിയപ്പെടുന്ന കേസ് ആരംഭിച്ചു. 1064 പള്ളികളെയും കേസിൽ ഉൾപ്പെടുത്തി വിവിധ കോടതികളിൽ നിരവധി കേസുകൾ ഉണ്ടായി. ഇന്നും അവസാനിക്കാതെ മുന്നോട്ട് നീങ്ങുന്ന പുതിയ കേസ്പരമ്പരയുടെ തുടക്കം ഇവിടെയാണ്. അവസാനം സുപ്രീംകോടതി ഈയടുത്ത കാലത്ത് എല്ലാ പള്ളികളും ഓർത്തഡോക്സ് വിഭാഗത്തിന്റേതാണെന്ന് വിധിച്ചു. ആ വിധിയുടെ ബലത്തിൽ യാക്കോബായക്കാരുടെ അധീനതയിലുള്ള പള്ളികൾ ഓരോന്നായി മറ്റേ കക്ഷി പിടിച്ചെടുത്തുകൊണ്ടിരിക്കയാണ്. പോലീസിന്റെ സഹായത്താൽ മെത്രാന്മാർ ഉൾപ്പെടെയുള്ളവരെ പള്ളികളിൽ നിന്ന് ഇറക്കിവിട്ടിട്ട് അവ സ്വന്തമാക്കുന്ന നയമാണിപ്പോൾ ആ വിഭാഗം സ്വീകരിച്ചിരിക്കുന്നത്. അവർക്ക് സുപ്രീംകോടതി വിധിയുടെ പിൻബലമുണ്ട്. പിറവം പള്ളിയിൽ നാട്ടുകാർ അതാണ് കണ്ടത്.

തങ്ങളുടെ ഹിതാനുസൃതം പ്രവർത്തിക്കാത്ത മാറിമാറിവരുന്ന സർക്കാരുകളെ വിമർശിച്ചും ഭീഷണിപ്പെടുത്തിയും ചാഞ്ഞും ചരിഞ്ഞും നിലപാടെടുത്തും സഭാസ്വത്തുക്കൾ കരസ്ഥമാക്കാനാണ് അവർ ഇപ്പോൾ പരിശ്രമിക്കുന്നത് എന്ന് നാട്ടുകാർ പറയുന്നു. ഈ നിലപാട് നാട്ടിൽ ബഹുജനത്തിന്റെ ഇടയിൽ ക്രിസ്തുമതത്തെ അവഹേളനാവിഷയമാക്കുന്നു. ഒരേ വിശ്വാസമുള്ള സഹോദരങ്ങളെ പോലീസിന്റെ സഹായത്തോടെ ബലം പ്രയോഗിച്ച് പള്ളികളിൽ നിന്ന് ഇറക്കിവിട്ടിട്ട് അകത്തുകടന്ന് പള്ളി കൈക്കലാക്കുന്ന നടപടിയാണ് നടക്കുന്നത്. മാറിമാറിവരുന്ന സർക്കാരുകൾ ഇതിന് സഹായിക്കുന്നില്ല എന്നാരോപിച്ച് അവരെ കുറ്റപ്പെടുത്താനും മുതിരുന്നു. പാത്രിയർക്കീസ് പക്ഷക്കാർ നടുറോഡിലും അവിടെയും ഇവിടെയും വി. കുർബാന അർപ്പിക്കുന്നു. തികച്ചും ക്രിസ്തീയസ്നേഹത്തിന് കടകവിരുദ്ധമാണ് ഇപ്പോൾ നാം കാണുന്ന നടപടിക്രമങ്ങൾ. മലബാറിലെ ഇരുവിഭാഗങ്ങളും ഈ പ്രശ്നം രമ്യമായി പരിഹരിച്ചു. അവിടെ ഭൂരിപക്ഷം ഉള്ളവർക്ക് പള്ളി വിട്ടുകൊടുത്തിട്ട് ന്യൂനപക്ഷം വേറേ പള്ളിവച്ച് മാറി. അതിനവരെ മറ്റേകക്ഷി സഹായിച്ചു. സിമത്തേരിയെ സംബന്ധിച്ചും അവർ ഒത്തുതീർപ്പുണ്ടാക്കി. ഈ രീതി എന്തുകൊണ്ട് ഇവിടെയും പരീക്ഷിച്ചുകൂടാ?

സ്നേഹത്തിന്റെ മഹാപ്രമാണത്തിന്റെ സാക്ഷികളാണ് ക്രിസ്ത്യാനികൾ. പരസ്പരസ്നേഹമില്ലെങ്കിൽ നിങ്ങൾ എന്റെ ശിഷ്യരല്ല എന്നല്ലേ നമ്മുടെ കർത്താവ് പറഞ്ഞതിന്റെ അർഥം?കോടതിവിധിപ്രകാരം എല്ലാ പള്ളികളും ഓർത്തഡോക്സ് വിഭാഗത്തിന്റേതാണ്. അത് അംഗീകരിച്ചുകൊണ്ടുതന്നെ, വിധിക്കുശേഷം അനുകൂല വിധി ലഭിച്ചവർ വിട്ടുവീഴ്ചയ്ക്ക് തയാറാകേണ്ടതായിരുന്നു എന്ന് അഭിപ്രായപ്പെടുന്ന അനേകരുണ്ട്. കാരണം, ഒരു നൂറ്റാണ്ടിലേറെ വൈകാരികമായി അകന്നു നിൽക്കുന്നവരെ പെട്ടെന്ന് ഒന്നിപ്പിക്കാൻ സാധ്യമല്ല. ദൈവകൃപയ്ക്കും വിട്ടുവീഴ്ചയ്ക്കും മാത്രമേ അത് സാധിക്കൂ.

ക്രിസ്ത്യാനികൾ എന്തിനുവേണ്ടി നിലകൊള്ളുന്നുവോ, ആ ലക്ഷ്യം സാധിക്കാൻ ഇപ്പോഴത്തെ നടപടികൾ സഹായകമാണോ എന്ന് ചിന്തിക്കാവുന്നതാണ്.നമ്മുടെ കർത്താവിന്റെ സുവിശേഷം വിട്ടിട്ട് മറ്റെന്തു കാരണം പറഞ്ഞാലും അത് ന്യായീകരിക്കത്തക്കതല്ല. ഇപ്പോൾ നടക്കുന്ന നടപടികൾ ക്രൂശിതനായ കർത്താവിനുവേണ്ടിയോ,കർത്താവ് ശപിച്ചുതള്ളിയ മാമോനുവേണ്ടിയോ?

ജസ്റ്റീസ് ചന്ദ്രശേഖരമേനോൻ 1980-ൽ തന്റെ വിധിന്യായത്തിൽ പറഞ്ഞ സംഗതി ഇന്നും പ്രസക്തമാണ്: "അനേകം വർഷങ്ങളായി കേരളത്തിലെ ഒരു പ്രമുഖസമുദായത്തിൽ നടന്നുകൊണ്ടിരിക്കുന്ന തർക്കങ്ങളുടെയും എണ്ണമറ്റ കേസുകളുടെയും സുഖകരമായ പര്യവസാനമാണ് ഞാൻ ആഗ്രഹിക്കുന്നത്. ഇതിന് കോടതിക്കു പുറത്ത് ഇരുവിഭാഗങ്ങളുടെയും നേതാക്കന്മാർ കൂടിയാലോചിച്ച് തീരുമാനമെടുക്കുകയാണെങ്കിൽ അതായിരിക്കും ഏറ്റവും ഉചിതം. ഒട്ടനവധി പ്രാമാണികരായ നേതാക്കന്മാരെ സൃഷ്ടിച്ചിട്ടുള്ള സഭയ്ക്ക് ഇതുവരെ ഇങ്ങനെയൊരു ഒത്തുതീർപ്പുണ്ടാക്കാൻ കഴിയാത്തതിൽ എനിക്ക് അതിയായ ഖേദമുണ്ട്. രമ്യമായി ഈ കേസുകൾ പര്യവസാനിപ്പിക്കുന്നതിന് സഹായകമായ പാത വെട്ടിത്തുറക്കുകയെന്ന ലക്ഷ്യത്തോടുകൂടി വളരെ വിനയപൂർവമായ ഒരു ശ്രമം ഈ വിധിന്യായത്തിലൂടെ ഞാൻ ശ്രമിക്കയാണ്."(ദീപിക,1980 ജൂൺ 7).



സുപ്രീംകോടതിയും ഒരിക്കൽ ഒരു നിർദേശം നൽകി: ‘‘ഇരുകൂട്ടരും ആയുധം താഴെവച്ച് കോടതികളിൽ കൂടിയുള്ള മുഷ്ടിയുദ്ധം അവസാനിപ്പിച്ച്, പഴയ മുറിവുകൾ ഉണങ്ങുന്നതിനും പുതിയ രമ്യത സൃഷ്ടിക്കുന്നതിനും ക്രിസ്തുവിന്റെ ആത്മാവിനെ പ്രസാദിപ്പിക്കുന്നതിനും ഉതകുന്ന ഒരു മോദുസ് വിവെൻദി(ജീവിതരീതി) സ്ഥാപിക്കത്തക്കവണ്ണം നിവൃത്തിയുണ്ടെങ്കിൽ നിവേദനരീത്യാ നിർഭാഗ്യകരമായ ഈ ചരിത്രാധ്യായത്തിന് വിരാമമിടണം.”(മലയാള മനോരമ,1980 ജൂലൈ 6,ഞായർ). നാൽപ്പതു വർഷം കഴിഞ്ഞിട്ടും പരിഹാരമായില്ല!

ലോകഗുരുവായ വിശുദ്ധ പൗലോസിന്റെ ഉപദേശം തിരസ്കരിക്കേണ്ടതല്ല:‘‘എല്ലാവരും സ്വരച്ചേർച്ചയോടും ഐക്യത്തോടും ഏകമനസ്സോടും ഏകാഭിപ്രായത്തോടും കൂടെ വർത്തിക്കണമെന്ന് നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ നാമത്തിൽ ഞാൻ നിങ്ങളോട് അഭ്യർഥിക്കുന്നു(1കോറി.1,10). അദ്ദേഹം കോറിന്തോസുകാരെപ്പറ്റി പറയുന്നു:‘‘നിങ്ങൾ ഇപ്പോഴും ജഡികമനുഷ്യർ തന്നെ.നിങ്ങളുടെ ഇടയിൽ അസൂയയും തർക്കവും നിലനിൽക്കുമ്പോൾ നിങ്ങൾ ജഡികരും സാധാരണക്കാരുമല്ലേ?”(1കോറി.3,3). തുടർന്ന് വി.ശ്ലീഹാ അവരോടു പറയുന്നു:‘‘സഹോദരങ്ങൾ തമ്മിലുള്ള വഴക്കുകൾ തീർക്കാൻ മാത്രം ജ്ഞാനിയായ ഒരുവൻപോലും നിങ്ങളുടെ ഇടയിൽ ഇല്ലെന്നുവരുമോ?... നിങ്ങൾ തമ്മിൽ വ്യവഹാരം ഉണ്ടാകുന്നതുതന്നെ നിങ്ങളുടെ പരാജയമാണ്. എന്തുകൊണ്ട് നിങ്ങൾക്ക് ദ്രോഹം സഹിച്ചുകൂടാ?വഞ്ചന സഹിച്ചുകൂടാ? നിങ്ങൾ തന്നെ സഹോദരനെ ദ്രോഹിക്കുകയും വഞ്ചിക്കുകയും ചെയ്യുന്നു. അനീതി പ്രവർത്തിക്കുന്നവർ ദൈവരാജ്യം അവകാശപ്പെടുത്തുകയില്ല”(1 കോറി.6,1-9). വി.പൗലോസ് ഗലാത്യരോട് പറയുന്നത് ഇന്നും പ്രസക്തമാണ്: “നിങ്ങൾ അന്യോന്യം കടിച്ചുകീറരുത്. പരസ്പരം നശിപ്പിക്കരുത് (5,15).





# ഭിന്നിപ്പിന്റെ രാഷ്ട്രീയം



**കെ. എസ്. ശബരിനാഥൻ എം. എൽ. എ.**

ലോകം പുതിയൊരു രാഷ്ട്രീയ തലത്തിലേയ്ക്ക് കടന്നു കൊണ്ടിരിക്കുകയാണ്. അതിതീവ്രമായ രാഷ്ട്രീയമാണ് വൻകിട രാജ്യങ്ങളെപ്പോലും കീഴടക്കി കൊണ്ടിരിക്കുന്നത്. അമേരിക്കയിൽ ഡൊണാൾഡ് ട്രംപ് അധികാരത്തിലേറിയത് അമേരിക്കൻ - മെക്സിക്കൻ അതിർത്തിയിൽ കുടിയേറ്റക്കാരെ തടയുന്ന വിധം മനുഷ്യമതിൽ തീർക്കുമെന്ന് അമേരിക്കൻ ജനതയ്ക്ക് മുൻപിൽ നിലപാടായി പ്രഖ്യാപിച്ചു കൊണ്ടായിരുന്നു. അമേരിക്കൻ ജനത ആ നിലപാടിനെ തള്ളിക്കളയാതെ ട്രംപിനെ അധികാരത്തിലേറ്റി. അതിന് സമാനമായിട്ടു തന്നെയാണ് ബ്രിട്ടനിൽ ബോറിസ് ജോൺസൺ അധികാരത്തിൽ വരുന്നതും യൂറോപ്യൻ യൂണിയൻ എന്ന കൂട്ടായ്മയിൽ നിന്ന് ബ്രെക്സിറ്റിലൂടെ ബ്രിട്ടനെ പുറത്തു കൊണ്ടുവരും എന്ന നിലപാട് ഉയർത്തിക്കാട്ടിയാണ്. അങ്ങനെ പല കോണുകളിൽ പ്രാദേശികവാദമായും വംശീയതയായും ലോകത്തിൽ കാര്യങ്ങൾ നീങ്ങികൊണ്ടിരിക്കുമ്പോൾ അതേ ലോകത്തിനു മുൻപിൽ മാതൃകയാകേണ്ട ഇന്ത്യ ഇന്ന് അപകടകരമായ അവസ്ഥയിലേയ്ക്ക് നീങ്ങിടുന്നു.

### മതേതരത്വം ഭിന്നിക്കപ്പെടുമ്പോൾ

മതേതരത്വമാണ് ഇന്ത്യയെ ലോകത്തിന്റെ മുൻപിൽ യശസ്സുള്ളതായി തീർക്കുന്ന ഒരു ഘടകം. ഏറ്റവും വലിയ ഭരണഘടന പേറുന്ന രാഷ്ട്രം അതിന്റെ മതേതരത്വ സ്വഭാവം കൊണ്ട് മതങ്ങളിൽ നിന്ന് അകലം പാലിച്ചീടുന്നു. തന്റെ മുമ്പിൽ നീതിയ്ക്കായും എന്തിനു വേണ്ടിയും വന്നീടുന്നവരെ മതത്തിന്റെ വിവേചന നിറം നൽകാതെ തന്റെ പൗരനാകുന്ന മനുഷ്യനായി കണ്ടീടുന്നു. അതിന്റെ മേൽ ഉചിതമായ നീതി നടപ്പാക്കി നൽകീടുന്നു. രാജ്യത്ത് നിലകൊണ്ടീടുന്ന മതങ്ങളിൽ നിന്നും അകലം പാലിക്കുന്ന ഭരണഘടനയിലൂടെ ഇന്ത്യ ലോകത്തിനു മുൻപിൽ മതേതരത്വത്തിന്റെ ശബ്ദമായി മാറീടുന്നു.

ആർട്ടിക്കിൾ 14 പ്രകാരം ഭരണകൂടം നിയമത്തിനു മുൻപിൽ തുല്യത പാലിക്കണം എന്നതാണ്. അതായത് ഹിന്ദുവെന്നോ ക്രിസ്ത്യാനിയെന്നോ മുസൽമാനെന്നോ സിക്കുകാരനെന്നോ പരിഗണനയില്ലാതെ ഏവരെയും ഒരേ കണ്ണാൽ കണ്ട് ഒരേ ത്രാസ്സിലളന്ന് നീതി നടപ്പാക്കി കൊടുക്കുന്ന രാഷ്ട്രത്തിന്റെ ആ നിലപാടിൽ ഇന്ന് വലിയ മാറ്റം. നിലവിലെ കേന്ദ്ര സർക്കാർ പൗരത്വ ബില്ലിലൂടെ അട്ടിമറിക്കുന്നു. ഇന്ത്യയിലേയ്ക്ക് കടന്നു വരുന്ന അഭയാർത്ഥികളെ മതത്തിന്റെ പേരുപറഞ്ഞ് വിഭജിച്ച് അതിൽ തന്നെ പ്രത്യേക മതത്തിൽ ഉൾപ്പെട്ടവരുടെ മുന്നിൽ



അവരുടെ മതം കൊണ്ട് മാത്രം മാറ്റി നിർത്തപ്പെടുന്ന അവസ്ഥ ഉടലെടുക്കുന്നു. നിയമത്തിനു മുൻപിൽ മതം വച്ച് വേർതിരിവ് ഉണ്ടാകുമ്പോൾ അതിനെ എങ്ങനെ മതേതരത്വ രാഷ്ട്രമാണ് എന്റേത് എന്ന് ആത്മാഭിമാനത്തോടെ ഓരോ ഇന്ത്യൻ പൗരന് എങ്ങനെ ഉൾക്കൊള്ളാനാകും. അവന്റെ രാഷ്ട്രത്തിന്റെ മതേതരത്വത്തെ അടിയറവുവയ്ക്കാൻ ഒരു ഇന്ത്യൻ പൗരനും തയ്യാറാകില്ല. അതിന്റെ ഭാഗമെന്നവണ്ണമാണ് ഇന്ത്യയുടെ പല ഭാഗങ്ങളിൽ പ്രതിക്ഷേധം ശക്തമാകുന്നത്. അതിനുമപ്പുറത്ത് പൗരത്വ രജിസ്റ്റർ വരുമ്പോൾ ഇന്നലെ വരെ ഭാരതത്തിന്റെ പൗരന്മാരായിരുന്നവർ അല്ലാതെയാകുന്ന അവസ്ഥയുണ്ടാകുന്നു. തങ്ങളുടെ ഇഷ്ടങ്ങൾക്കുവേണ്ടി ചിലർ തെറ്റായ രീതിയിൽ നിയമസംവിധാനങ്ങളെ ഉപയോഗിച്ച് പലതും വളച്ചൊടിക്കുമ്പോൾ ഭിന്നിപ്പിന്റെ രാഷ്ട്രീയം സൃഷ്ടിക്കുന്നു.

**അഭിയാർത്ഥികളെ ചേർത്തുപിടിക്കുന്ന കത്തോലിക്കാ സഭ**

ഇന്ന് മനുഷ്യർക്കിടയിൽ അതിർത്തികൾ തീർക്കുന്ന ലോകത്തിനു മുൻപിൽ തന്റെ മനുഷ്യത്വ നിലപാടുകൾ കൊണ്ട് വേറിട്ട ശബ്ദമായി നിലകൊണ്ടീടുന്ന ആഗോള കത്തോലിക്കാ സഭയുടെ പരമാധ്യക്ഷൻ പോപ്പ് ഫ്രാൻസിസ് തന്റെ ക്രിസ്തുമസ് ദിന സന്ദേശം തന്നെ ലോകത്തെ അതിശയിപ്പിക്കുന്നതായിരുന്നു. Urbi Et Orbi എന്നാണ് സന്ദേശം. അഭയാർത്ഥികളെ ചേർത്തുപിടിക്കാൻ ആഹ്വാനം ചെയ്യുന്ന സന്ദേശം. അഭയാർത്ഥികളെ ലോകം മതിലുകൾ കെട്ടി അകറ്റീടുമ്പോൾ പോപ്പ് ഫ്രാൻസിസ് ആകുലനാകുന്നത് കടലിലും മരുഭൂമിയിലും മരിച്ചു വീഴുന്ന അഭയാർത്ഥികളെപ്പറ്റിയാണ്. അസമത്വത്തിന്റെയും തെറ്റുകളുടെയും ഇരകളായി അവർ തലചായ്ക്കാനായി ഒരിടത്തിന് ഓടി നടക്കുമ്പോൾ നമ്മൾ നമ്മുടെ സേഫ് സോണുകളിൽ ഇരിക്കുന്നതിനെക്കാൾ അവരെ ചേർത്തുപിടിക്കേണ്ട കടമ മാനവ സഹോദരങ്ങളായ നമ്മുക്കുണ്ടെന്ന് പാപ്പ പറഞ്ഞുവച്ചീടുന്നു.

അവിടെയാണ് ക്രിസ്തുവിന്റെ പ്രസക്തി ഇന്നിന്റെ ലോകത്തിൽ ഉണ്ടാകുന്നത്. അഭയാർത്ഥിയായി പിറന്നവൻ ജാതി- മത ചിന്തകളില്ലാതെ കോടിക്കണക്കിന് ജനതയെ നേടിയവൻ. പാപത്തെ മറന്ന് പാപികളെ സ്വീകരിക്കാനും ശത്രുക്കളെ സ്നേഹിക്കാനും കാട്ടിത്തന്നവൻ. അതിർത്തികൾ തീർക്കുന്നയിടത്ത് സ്നേഹം കൊണ്ട് നമ്മുക്ക് അവരെ തച്ചുടയ്ക്കാം. അതുപ്രാവർത്തികമാക്കാൻ ഈ പുതുവത്സരത്തിൽ ഭിന്നതകൾ വെടിഞ്ഞ് നമ്മുക്ക് ഒറ്റ മനസ്സായി നിലകൊണ്ടീടാം.



കവർ സ്റ്റോറി



# ഞാനും നീയുമല്ല, നമ്മൾ

We the people



മധുപാൽ

ഭിന്നതകളില്ലാത്ത ഒരു ലോകത്തെ സ്വപ്നം കാണുമ്പോൾ ചില കാര്യങ്ങൾ നമുക്ക് ഓർമ്മിക്കാതെ വയ്യ! നമ്മുടേത് ഒരു പരിഷ്കൃത സമൂഹമാണ്. സാംസ്കാരികമായും സാങ്കേതികമായും വികസിതമെന്ന് നാം നാം ഊറ്റം കൊള്ളുന്ന ഒരു സമൂഹം. എന്നാൽ ഇന്നത്തെ സമൂഹത്തെ ചരിത്രത്തിൽ അടയാളപ്പെടുത്തുന്ന പ്രധാനപ്പെട്ട സംഗതികൾ ജാതിയും മതവും വർണ്ണവും വർഗ്ഗവും ഒക്കെയാവുന്നു എന്നതാണ് ഇന്നിന്റെ ദുരന്തം. മുൻപ് സംസ്കാരങ്ങൾ രൂപപ്പെടുന്ന കാലത്ത് ജാതിയും മതവുമായിരുന്നില്ല സംസ്കാരത്തിന്റെ ഏകകങ്ങൾ, മറിച്ച് മനുഷ്യനായിരുന്നു.

സത്യത്തിൽ ക്രിസ്തുവും കൃഷ്ണനും നബിയും ബുദ്ധനുമെല്ലാം മനുഷ്യനെന്ന യാഥാർത്ഥ്യത്തിനു വേണ്ടി നിലകൊണ്ടവരാണ്. പക്ഷെ മനുഷ്യന്റെ പുരോഗതിയുടെ പാതയിൽ ജാതിയും മതവും മനുഷ്യനെ ഭിന്നിപ്പിക്കാനുള്ള ഒരു ഉപകരണങ്ങളായി മാറി. പ്രാചീന ശിലായുഗം മുതലുള്ള മനുഷ്യവികാസത്തിന്റെ ചരിത്രത്തിൽ ഭിന്നതയുടെ വിത്തുകളുണ്ടായിരുന്നില്ല. എന്നാൽ പിന്നീട് ആ ചിത്രം മാറിമറിയുന്നതാണ് നാം കാണുന്നത്!

മനുഷ്യജീവിതത്തിന്റെ സമസ്ത മേഖലകളിലും മനുഷ്യനുള്ള മുൻഗണന നഷ്ടപ്പെടുകയും മറ്റു പലതും മറ്റു പലരും ആ സ്ഥാനം കയ്യടക്കുകയും ചെയ്തു. എന്തു കഴിക്കണം, എന്തു ധരിക്കണം, എങ്ങനെ ചിന്തിക്കണം എന്നൊക്കെ മറ്റുള്ളവർ തീരുമാനിക്കുന്ന അവസ്ഥയുണ്ടാവുന്നു. സ്വാതന്ത്ര്യം എന്നത് ചില പരിധികൾക്കുള്ളിലെ സ്വാതന്ത്ര്യമായി ചുരുങ്ങുന്നു.

നമ്മുടെ നാട് എന്തൊരു വൈവിധ്യമുള്ള നാടാണ്. ഭൂപ്രകൃതിയിലും സംസ്കാരത്തിലും വേഷവിധാനത്തിലും ഭക്ഷണ രീതിയിലും ഭാഷയിലും ഒക്കെ എണ്ണിയാൽ തീരാത്ത വൈവിധ്യങ്ങളുള്ള നാട്. ആ വൈവിധ്യമാണ് നമ്മുടെ സമ്പത്ത്. മലകളും പുഴകളും കുന്നുകളും സമതലങ്ങളും താഴ് വരകളും മരുഭൂമികളും ഒക്കെയുള്ള നാട്! പലതരത്തിലുള്ള വൈദേശിക സാംസ്കാരിക ഇടപെടലുകൾക്ക് സാക്ഷ്യം വഹിച്ച നാട്!

സമ്പന്നമായ ആ വൈവിധ്യത്തെ ഇന്ത്യയെന്ന ഒറ്റച്ചരടിൽ കോർത്തെടുക്കുന്നതാണ് നമ്മുടെ നാനാത്വത്തിൽ ഏകത്വം. മതേതരത്വത്തിലും ജനാധിപത്യത്തിലും അധിഷ്ഠിതമായ ഏകത്വം. ഇന്ത്യൻ ഭരണഘടന ഉറപ്പു നൽകുന്ന



തുല്യതയും സ്വാതന്ത്ര്യവും.അതൊക്കെയാണ് ലോകത്തെ ഏറ്റവും വലിയ ജനാധിപത്യ രാജ്യമായ നമ്മുടെ ബലം!

എന്നാൽ നാമിന്നു കാണുന്നത് അധികാരവും പണവുമുള്ളവർ കാര്യങ്ങൾ തീരുമാനിക്കുന്ന ഒരു അവസ്ഥയാണ്. അവരുടെ താൽപര്യങ്ങൾക്കനുസരിച്ചുള്ള ഒരു മാറ്റത്തിന് അവർ ജാതിയും മതവും ഒരു മടിയും കൂടാതെ ഉപകരണങ്ങളായി ഉപയോഗിക്കുന്നു. അതാണ് സമകാലിക സമൂഹത്തിന്റെ ദുരന്തം.

സത്യത്തിൽ മതം ഒരു സംസ്കാരമാണ്. എല്ലാ മതങ്ങളും പഠിപ്പിക്കുന്നത് മനുഷ്യൻ പരസ്പരം സ്നേഹിക്കാനാണ്. ആ നിലയിലുള്ള സാംസ്കാരിക പഠനങ്ങളുണ്ടാവണം. മനുഷ്യൻ മനുഷ്യനെ മനസ്സിലാക്കണം. പരസ്പരം സ്നേഹിക്കണം. ബഹുമാനിക്കണം. ആ ഒരു വീക്ഷണം നഷ്ടപ്പെട്ടാൽ പിന്നെ യുദ്ധമാണ്. മനുഷ്യജീവിതത്തിന്റെ സമസ്ത മേഖലകളിലും ചേരികളായി തിരിയാനുള്ള പ്രേരകമായി ജാതിയും മതവും മാറിപ്പോവും.

സമൂഹത്തിൽ നിലനിൽക്കുന്ന ഈ പ്രത്യേകത തീർച്ചയായും കലാലോകത്തും പ്രതിഫലിക്കും. കാരണം സമൂഹത്തിന്റെ ഒരു പരിച്ഛേദമാണല്ലോ കലാലോകം. സാഹിത്യത്തിലും കലയിലും സിനിമയിലുമെല്ലാം ഇത് പ്രകടമാവും. നന്മയും തിന്മയും ഒരുപോലെ കലയിൽ പ്രതിഫലിക്കും. ചിലപ്പോഴെങ്കിലും തിന്മയുടെ തോത് അറിയുമ്പോഴാണ് നന്മയുടെ വലിപ്പം നമുക്കു മനസ്സിലാവുക. കലയിലൂടെ തെറ്റുകൾ ചൂണ്ടിക്കാണിക്കാം. പക്ഷെ ജാതിയും മതവും ആരോപിച്ച് ശത്രുതയും ഭിന്നതയും വളർത്താൻ കലയും സാഹിത്യവും ഉപയോഗിക്കപ്പെടരുത്. അങ്ങനെ ചെയ്താൽ സമൂഹത്തിൽ ധ്രുവീകരണം സംഭവിക്കും കലഹങ്ങളിലേക്കും യുദ്ധങ്ങളിലേക്കും അതു വഴിമാറും.

മനുഷ്യൻ മനുഷ്യനെ കൃത്യമായി, ശരിയായി മനസ്സിലാക്കണം. പരസ്പരം കേൾക്കാനുള്ള സന്നദ്ധത പ്രധാനമാണ്. ഞാൻ പറയുന്നത് നിങ്ങൾ കേൾക്കണമെന്നത് എന്റെ വാശിയല്ല, മറിച്ച് അപേക്ഷയാണ്. വാശി പിടിച്ചാൽ ഭിന്നതകളുണ്ടാവും. വാക്ക് സത്യമാണ്. അത് ശരിയായി ഗ്രഹിക്കപ്പെടണം. ശരിയായി വ്യാഖ്യാനിക്കപ്പെടണം. മനസ്സിനുള്ളിൽ ഭിന്നതകളുമായി എത്ര കാലം ജീവിക്കാൻ നമുക്കു കഴിയും!

സമൂഹം നിലനിൽക്കുന്നത് അനേകം വിശ്വാസങ്ങളിലാണ്. ഈ വിശ്വാസങ്ങൾ പങ്കുവയ്ക്കപ്പെടണം. അതിനുള്ള വേദിയാണ് നമ്മുടെ ആഘോഷങ്ങൾ. ആഘോഷങ്ങളെ മതപരമായ ചട്ടക്കൂടിലൊതുക്കരുത്. എല്ലാ ആഘോഷങ്ങളിലും മനുഷ്യൻ ഒരുമിക്കണം. ഏതെങ്കിലും തരത്തിൽ നാമതിന്റെ ഭാഗമാവണം. ഓണം സമൃദ്ധിയുടേതാണ്. ക്രിസ്മസ് പങ്കുവയ്ക്കലിന്റേതാണ്. വലിയ പെരുനാൾ വലിയ കരുതലിന്റേതാണ്. ഒരുറുമ്പിനേയും നോവിക്കരുതെന്നാണ് ജൈനൻമാർ പറയുന്നത്. ഇത്തരം പാഠങ്ങളിൽ നിന്ന് ഒരു ഡിവൈൻ സൊസൈറ്റിയായി നാം മാറണം.

നമ്മുടെ ഭരണഘടന എല്ലാവർക്കുമുള്ളതാണ്. 'വീ ദ പീപ്പിൾ' എന്നു പറഞ്ഞു കൊണ്ടാണ് അതാരംഭിക്കുന്നതു തന്നെ. ആ വാക്ക് സത്യമാവാൻ ഒരു കലർപ്പില്ലാത്ത, സത്യമുള്ള ലോകം നമുക്കു കെട്ടിപ്പടുക്കണം. നമ്മുടെ ശരീരവും മനസ്സും ചിന്തകളുമെല്ലാം അത്തരമൊരു പരിവർത്തനത്തിനു വിധേയമാവണം. പാപ പുണ്യങ്ങളെ കൃത്യമായി മനസ്സിലാക്കണം.

എല്ലാ മനുഷ്യരും തിളക്കമുള്ളവരാണ്. നാം ചെയ്യുന്ന പ്രവൃത്തികളാണ് നമ്മുടെ തിളക്കം തീരുമാനിക്കുന്നത്. നല്ല പ്രവൃത്തികൾ നമ്മെ തിളക്കമുള്ളവരാക്കും. മറ്റുള്ളവർക്ക് ഉപകാരപ്പെടുന്ന പ്രവൃത്തികൾ നമ്മെ പ്രകാശ നക്ഷത്രങ്ങളാക്കും. അത്തരം പ്രവൃത്തികളാണ് പുരോഗതിയുടെ അടിസ്ഥാനം. അത്തരം പ്രവൃത്തികൾ നമ്മെ ഒരുമയുള്ളവരാക്കും. പിന്നെ ഞാനും നീയുമില്ല, നമ്മൾ. അതാണ് സത്യം!

# ഫ്രാൻസിസ് മാർപാപ്പ എന്ന വാർത്താതാരം

*പൗരോഹിത്യമെന്ന ദൈവവിളിയിലേക്ക് ചേർക്കപ്പെട്ടിട്ട് 50 വർഷം തികയുമ്പോൾ, ഫ്രാൻസിസ് മാർപാപ്പ ഒരു വലിയ ആശ്ചര്യചിഹ്നമായാണ് മുന്നിൽനിൽക്കുന്നത്. പല കാരണങ്ങൾ കൊണ്ടും മുഖം കുനിച്ചു നിൽക്കാൻ നമ്മളെ പ്രേരിപ്പിക്കുന്ന സംഭവങ്ങൾ നടക്കുന്ന കാലത്ത്, മുഖമുയർത്തിനിൽക്കാനും പ്രതീക്ഷയോടെ മുന്നോട്ടുനോക്കാനും പ്രേരിപ്പിക്കുന്ന, തേജസ്സുള്ളൊരു മുഖം!*





**ജോർജ് വർഗീസ്**
കോപ്പി എഡിറ്റർ,
മലയാള മനോരമ, കോട്ടയം

1.8 കോടി ടിറ്റർ ഫോളോവേഴ്സ് ഉള്ള ഫ്രാൻസിസ് പാപ്പ ലോകത്തോടു പറയുന്നു: മൊബൈൽ നിലത്തു വയ്ക്കുക. തീൻമേശയിൽ കുടുംബാംഗങ്ങൾ പരസ്പരം സംസാരിക്കുക. സംസാരിച്ചുകൊണ്ടേയിരിക്കൂ, പക്ഷേ അതു മൊബൈലിൽ വേണ്ട !

ലോകം മുഴുവൻ മൊബൈൽ ഫോണിലേക്ക് ഒതുങ്ങുന്ന കാലത്ത് മാർപാപ്പ നൽകുന്നത് തിരുത്തലിന്റെ സന്ദേശമാണ്. ഏറ്റവും പുതിയ സാങ്കേതികവിദ്യയും ഫലപ്രദമായി ഉപയോഗിക്കുന്ന മാർപാപ്പ, അത് യുക്തിസഹമായി ഉപയോഗിക്കണമെന്ന സന്ദേശം നൽകുന്നതിന് കൃത്യമായ കാരണങ്ങളുണ്ട്.

'ഞാൻ വിശുദ്ധബലി അർപ്പിക്കുമ്പോൾ ധാരാളം മൊബൈലുകൾ എനിക്കു നേരെ ഉയരുന്നതു സ്ഥിരം കാഴ്ചയാണ്. നിങ്ങളുടെ ഹൃദയം മുകളിലേക്ക് ഉയർത്തുവിൻ എന്നാണ് ഞാൻ അഭ്യർഥിക്കുന്നത്. പക്ഷേ പകരം ഉയരുന്നത് മൊബൈലുകളാണ്' നമ്മളിൽ കുറ്റബോധമുണ്ടാക്കുന്നൊരു കാര്യം എത്ര ഭംഗിയായാണ് മാർപാപ്പ അവതരിപ്പിക്കുന്നത്.

പൗരോഹിത്യമെന്ന ദൈവവിളിയിലേക്ക് വിളിച്ചുചേർക്കപ്പെട്ടിട്ട് 50 വർഷം തികയുമ്പോൾ, ഫ്രാൻസിസ് മാർപാപ്പ ഒരു വലിയ ആശ്ചര്യചിഹ്നമായാണ് മുന്നിൽനിൽക്കുന്നത്. പല കാരണങ്ങൾ കൊണ്ടും മുഖംകുനിച്ചുനിൽക്കാൻ നമ്മളെ പ്രേരിപ്പിക്കുന്ന സംഭവങ്ങൾ നടക്കുന്ന കാലത്ത്, മുഖമുയർത്തിനിൽക്കാനും പ്രതീക്ഷയോടെ മുന്നോട്ടുനോക്കാനും പ്രേരിപ്പിക്കുന്ന, തേജസ്സുള്ളൊരു മുഖം!

2013 മാർച്ചിൽ വത്തിക്കാനിലെ മട്ടുപ്പാവിൽ ഒരു മുഖം മാത്രം തെളിയുന്നതുകാണാനായി കാത്തിരുന്ന ആ നിമിഷങ്ങൾ ഇപ്പോഴുമോർക്കുന്നു. അന്നു പ്രത്യക്ഷപ്പെട്ടപ്പോൾ ലോകത്തെയാകെ തന്നിലേക്കു വിളിക്കുകയും ഒരുമയുടെ സന്ദേശം നൽകുകയും ചെയ്ത ആ മുഖം, ഓർമയുള്ള കാലത്തോളം മറക്കാനാവില്ല. അന്നു മുതൽ ഇന്നു വരെ ആദ്യം അമ്പരിപ്പിക്കുകയും പിന്നെ ചിന്തിപ്പിക്കുകയും പിന്നീടോർക്കുമ്പോൾ അഭിമാനിപ്പിക്കുകയും ചെയ്യുന്ന സന്ദേശങ്ങളാണ് ഫ്രാൻസിസ് മാർപാപ്പയിൽനിന്നു വന്നതെല്ലാം.

ദൈവമാർഗത്തിൽ നടക്കണമെന്ന് നിരന്തരം നാം കേൾക്കുന്ന വചനങ്ങൾക്കിടയിൽ കഴിഞ്ഞ ക്രിസ്മസ് കാലത്ത് മാർപാപ്പ നമ്മളെ ഒന്നു ഞെട്ടിച്ചു: 'എന്നിട്ടും ദൈവം നമ്മെ സ്നേഹിക്കുന്നു; നമ്മളിൽ ഏറ്റവും തിന്മ ചെയ്തവരെപ്പോലും! നേരായ വഴി എന്നു നാം പഠിച്ചുശീലിച്ച മാർഗത്തിലൂടെ നടക്കുന്നവരെ മാത്രമല്ല, ഏറ്റവും വഴി തെറ്റിപ്പോയവരെപ്പോലും ദൈവം സ്നേഹിക്കുന്നു' എന്ന മാർപാപ്പയുടെ സന്ദേശത്തിന്റെ അർഥം എത്രയോ വലുതാണ്.

ദേശീയതയാണ് പ്രമുഖ ലോകരാജ്യങ്ങളുടെയൊക്കെ പുതിയ മുദ്രാവാക്യം. അത് ഉയർത്തിപ്പിടിക്കുന്നവരാണ് അധികാരത്തിലേക്കു വേഗം എത്തുന്നത്. തങ്ങളുടെ ചുറ്റും വേലി തീർത്ത് സ്വയം സുരക്ഷിതരാവാൻ വെമ്പുന്നവരുടെ ലോകത്തും പാപ്പ തിരുത്തലിനു ശ്രമിക്കുന്നു. അഭയാർഥികൾ, ആലംബഹീനർ അവരെയാകെ ഉൾക്കൊള്ളാനായി രാജ്യങ്ങളുടെ വേലിക്കെട്ടുകൾ തുറന്നിടാനുള്ള ആഹ്വാനം പുതിയ കാലത്ത് വലിയൊരു ചിന്തയ്ക്കുന്ന സന്ദേശമാണ്.

രണ്ടാം ലോകയുദ്ധ കാലത്ത് അണുബോംബ് നാമാവശേഷമാക്കിയ ജപ്പാനിലെ നാഗസാക്കിയിൽ കഴിഞ്ഞ നവംബറിൽ ഫ്രാൻസിസ് മാർപാപ്പ ദിവ്യബലിക്കെത്തിയത് പരിസ്ഥിതിസൗഹൃദ പുകരഹിത വാഹനത്തിലായിരുന്നു. ഗൾഫ് മേഖലയിൽ സന്ദർശനം നടത്തിയ ആദ്യ മാർപാപ്പയും അദ്ദേഹം തന്നെ. വത്തിക്കാനിലെ സിനഡ് ഓഫിസിലെ കൗൺസിലർമാരായി ചരിത്രത്തിൽ ആദ്യമായി വനിതകളെ നിയമിച്ചതു നൽകുന്ന സന്ദേശവും വലുതാണ്.

ഇതിനിടെ, കഴിഞ്ഞ ഏപ്രിലിൽ നമ്മളെ വീണ്ടും ഞെട്ടിച്ചു, മാർപാപ്പ. ആഭ്യന്തരയുദ്ധത്തിൽ തരിപ്പണമായ തെക്കൻ സുഡാനിൽ താൽകാലിക സമാധാനക്കരാറുണ്ടാക്കിയ നേതാക്കൾ വത്തിക്കാനിൽ പങ്കെടുത്ത പ്രാർഥനായോഗത്തിനൊടുവിലായിരുന്നു ഏവരെയും ഞെട്ടിച്ച ആ പാദചുംബനം. ആഭ്യന്തരയുദ്ധത്തിൽ കൊല്ലപ്പെട്ട പിഞ്ചുകുഞ്ഞുങ്ങളടക്കം 4 ലക്ഷം മനുഷ്യരെയോർത്ത്, കൈകൾ നിലത്തൂന്നി മുഖം കുനിച്ച്, ആ യുദ്ധം അവസാനിപ്പിക്കാൻ കെൽപുള്ള നേതാക്കളുടെ കാലിൽ ചുംബിക്കാനായി അദ്ദേഹം കുനിഞ്ഞിരുന്നു: സ്തബ്ധരായിപ്പോയ നേതാക്കളോട് മാർപാപ്പ പറഞ്ഞു: 'ഹൃദയം കൊണ്ട് അപേക്ഷിക്കുകയാണ്. പുതിയ വഴിയിൽ മുന്നോട്ടുപോകണം. ജനങ്ങൾക്ക് ഈ യുദ്ധം മതിയായി'.

പാവങ്ങളെ സഹായിക്കുന്നതു പറുദീസയിൽ പോകാനുള്ള പാസ്പോർട്ടാണെന്നു പറയുന്ന മാർപാപ്പ, തൊഴിലിടങ്ങളിൽ സ്വാഭാവികമായും സംഭവിക്കാവുന്ന പരദൂഷണമെന്ന പ്രലോഭനത്തിൽ വീണുപോകരുതെന്നും നമ്മോട് ഉപദേശിക്കുന്നു.

അടിസ്ഥാന പ്രമാണങ്ങളിൽ നിന്നു മാറാതെതന്നെ കാലത്തിനൊത്ത ചില മാറ്റങ്ങൾ ലോകവും സഭകളും ഉൾക്കൊള്ളണമെന്ന സന്ദേശമാണ് ഫ്രാൻസിസ് മാർപാപ്പ നൽകുന്നത്. അതിനുള്ള വഴികളാണ് അദ്ദേഹം തുറക്കാൻ ശ്രമിക്കുന്നതും. ലോകം അതു പൂർണമായും ഉൾക്കൊള്ളാൻ കുറെക്കാലം കൂടി എടുത്തേക്കാം.

പുതിയ തരം സ്മാർട്ഫോണുകൾ രംഗത്തുവരുമ്പോൾ പഴയതിനെ മറക്കുകയും ചവറ്റുകൂനയിലേക്ക് എറിയുകയും ചെയ്യുന്നത് സ്വാഭാവികമാണ്. വാട്സാപ്പും ഫെയ്സ്ബുക്കും ഇൻസ്റ്റഗ്രാമും പോലെ എല്ലാ പുതിയ മാർഗങ്ങളും ഉണ്ടായിട്ടും സ്മാർട്ടല്ലാത്ത പഴയ ഫോൺ മക്കൾക്കായി അന്വേഷിക്കുന്ന മാതാപിതാക്കളെ കണ്ടിട്ടുണ്ട്. സമൂഹമാധ്യമങ്ങൾ അസഹ്യമാകുമ്പോൾ മനഃപൂർവം മാറിനിൽക്കാനെന്നോണം പഴയ ഫോണിലേക്ക് തിരികെപ്പോകുന്നവരുമുണ്ട്. പ്രമുഖ കമ്പനികൾ പലതും അത്തരത്തിൽ ആദ്യ കാല മോഡലുകൾ പരിഷ്കരിച്ച് വീണ്ടുമിറക്കുന്നതും നാം കാണുന്നു. പൂർണമായും ഒരു തിരിച്ചുപോക്ക് സാധ്യമല്ലെങ്കിലും അതൊരു സന്ദേശമാണ്.

ചില തിരുത്തലുകൾ വരുത്തി പഴയ കാലത്തെ കുറെ നല്ല ശീലങ്ങളെങ്കിലും തിരികെക്കൊണ്ടുവരാൻ ഫ്രാൻസിസ് മാർപാപ്പ പറയുന്നതും ഇതുപോലെയാണ്. അൽപം കയ്പേറിയതായി ആദ്യം തോന്നുമെങ്കിലും അതാണു നന്മയിലേക്കുള്ള വഴിയെന്ന് കുറെക്കാലം കഴിയുമ്പോഴെങ്കിലും നാം തിരിച്ചറിയും; ഫ്രാൻസിസ് മാർപാപ്പ തന്നെയാണ് ശരിയെന്നും...

# നാമഹേതുക തിരുനാൾ ആഘോഷിച്ചു

അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനിയുടെ ഈ വർഷത്തെ നാമഹേതുക തിരുനാൾ ദിനമായ 2020 ജനുവരി 2-ന് രാവിലെ 8.00-ന് പട്ടം സെന്റ് മേരീസ് കത്തീഡ്രൽ ദൈവാലയത്തിൽ അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനിയുടെ മുഖ്യകാർമ്മികത്വത്തിൽ വി. കുർബാന അർപ്പിക്കപ്പെട്ടു. തിരുവല്ലാ അതിഭദ്രാസനാധിപനും മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പരിശുദ്ധ എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറിയുമായ അഭിവന്ദ്യ ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ് തിരുമേനി, മാവേലിക്കര ഭദ്രാസനാധിപൻ ജോഷ്വാ മാർ ഇഗ്നാത്തിയോസ് തിരുമേനി, ബത്തേരി ഭദ്രാസനാധിപൻ അഭിവന്ദ്യ ജോസഫ് മാർ തോമസ് തിരുമേനി, ഗുഡ്ഗാവ് ഭദ്രാസനാധിപൻ അഭിവന്ദ്യ ജേക്കബ് മാർ ബർണ്ണബാസ് തിരുമേനി, മാർത്താണ്ഡം ഭദ്രാസനാധിപൻ അഭിവന്ദ്യ വിൻസെന്റ് മാർ പൗലോസ് തിരുമേനി, പത്തനംതിട്ട ഭദ്രാസനാധിപൻ അഭിവന്ദ്യ സാമുവൽ മാർ ഐറേനിയോസ് തിരുമേനി, പൂനാ-കട്കി ഭദ്രാസനത്തിന്റെ അദ്ധ്യക്ഷൻ അഭിവന്ദ്യ തോമസ് മാർ അന്തോണിയോസ് തിരുമേനി, പുത്തൂർ ഭദ്രാസനാധിപൻ അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ മക്കാറിയോസ് തിരുമേനി, കൂരിയാ മെത്രാനും യൂറോപ്പ്-ഓഷ്യാനയുടെ അപ്പസ്തോലിക് വിസിറ്റേറ്ററും മൂവാറ്റുപുഴ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്തയുമായ അഭിവന്ദ്യ യൂഹാനോൻ മാർ തെയഡോഷ്യസ് തിരുമേനി, അഭിവന്ദ്യ എബ്രഹാം മാർ യൂലിയോസ് തിരുമേനി, അഭിവന്ദ്യ യൂഹാനോൻ മാർ ക്രിസോസ്റ്റം തിരുമേനി, വിവിധ ഭദ്രാസനങ്ങളിലെ വികാരി ജനറൽമാർ, കോറെപ്പിസ്കോപ്പാമാർ, നിരവധി വൈദികർ എന്നിവർ സഹകാർമ്മികരായി. തിരുവനന്തപുരം ലത്തീൻ അതിരൂപത സഹായമെത്രാൻ അഭിവന്ദ്യ ക്രിസ്തുദാസ് തിരുമേനി വി. കുർബാനമദ്ധ്യേ വചനസന്ദേശം നൽകി.

ഉച്ചയ്ക്ക് തിരുസന്നിധിയിൽ നടന്ന സ്നേഹവിരുന്നിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയിലെ അഭിവന്ദ്യ പിതാക്കന്മാരോടൊപ്പം തിരുവനന്തപുരം ലത്തീൻ അതിരൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ ആർച്ചുബിഷപ്പ് മോസ്റ്റ് റവ. ഡോ. എം. സൂസൈപാക്യം തിരുമേനി, കോട്ടാർ രൂപതയുടെ മുൻ അദ്ധ്യക്ഷൻ മോസ്റ്റ് റവ. പീറ്റർ റെമിജി യൂസ് തിരുമേനി, കുഴിത്തുറ രൂപതാദ്ധ്യക്ഷൻ മോസ്റ്റ് റവ. ജെറോം ദാസ് തിരുമേനി, നെയ്യാറ്റിൻകര രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ വിൻസെന്റ് സാമുവൽ തിരുമേനി, തിരുവനന്തപുരം ലത്തീൻ അതിരൂപതാ സഹായമെത്രാൻ മോസ്റ്റ് റവ. ക്രിസ്തുദാസ് തിരുമേനി, അഭിവന്ദ്യരായ ജോഷ്വാ മാർ ഇഗ്നാത്തിയോസ്, ജോസഫ് മാർ തോമസ്, വിൻസെന്റ് മാർ പൗലോസ്, സാമുവൽ മാർ ഐറേനിയോസ്, തോമസ് മാർ അന്തോണിയോസ്, ഗീവർഗ്ഗീസ് മാർ മക്കാറിയോസ്, യൂഹാനോൻ മാർ തെയഡോഷ്യസ്, എബ്രഹാം മാർ യൂലിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റം എന്നീ തിരുമേനിമാരും ലത്തീൻ അതിരൂപതയുടെ വികാരി ജനറാൾ മോൺ. സി. ജോസഫ്, ബഥനി സന്യാസസമൂഹം പ്രൊവിൻഷ്യൾമാരായ വെരി റവ. ഫാ. ജോസ് മരിയദാസ് ഒ.ഐ.സി, വെരി റവ. ഫാ. മാത്യു തിരുവാലിൽ ഒ.ഐ.സി., കർമ്മലീത്ത സന്യാസസമൂഹത്തിന്റെ പ്രാവിൻഷ്യാൾ വെരി റവ. ഫാ. സെബാസ്റ്റ്യൻ കൂടപ്പാട്ട് ഒ.സി.ഡി., ഈശോ സഭയെ പ്രതിനിധീകരിച്ച് വെരി റവ. ഫാ. പയസ് വാച്ചാപറമ്പിൽ എസ്.ജെ., ബഥനി സന്യാസിനി സമൂഹത്തിന്റെ മേജർ സുപ്പീരിയർ മദർ ലിറ്റിൽ ഫ്ളവർ എസ്.ഐ.സി., വിവിധ ഭദ്രാസനങ്ങളിലെ വികാരി ജനറാളന്മാർ, വൈദികർ, സന്യസ്തർ, പാസ്റ്ററൽ കൗൺസിൽ അംഗങ്ങൾ എന്നിവർ സംബന്ധിച്ചു.

നാമഹേതുക തിരുനാളിന്റെ ആശംസകൾ അർപ്പിക്കാനായി യാക്കോബായ സുറിയാനി സഭയുടെ മെത്രാപ്പോലീത്തൻ ട്രസ്റ്റി അഭിവന്ദ്യ ജോസഫ് മാർ ഗ്രിഗോറിയോസ് തിരുമേനി, മാർത്തോമ്മാ സുറിയാനി സഭ തിരുവനന്തപുരം ഭദ്രാസനാധിപൻ അഭിവന്ദ്യ ജോസഫ് മാർ ബർണബാസ് തിരുമേനി, പുനലൂർ ലത്തീൻ രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ സിൽവെസ്റ്റർ പൊന്നുമുത്തൻ തിരുമേനി, കൊല്ലം രൂപതാദ്ധ്യക്ഷൻ അഭിവന്ദ്യ പോൾ മുല്ലശ്ശേരി തിരുമേനി, ചങ്ങനാശ്ശേരി അതിരൂപതാ സഹായമെത്രാൻ അഭിവന്ദ്യ മാർ തോമസ് തറയിൽ തിരുമേനിയും തിരുസന്നിധിയിൽ എത്തിയിരുന്നു.

### നാമഹേതുക തിരുനാളിൽ പ്രമുഖർ അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനിയെ ആശംസകൾ അറിയിച്ചു

2020 ജനുവരി 2-ാം തീയതി വൈകിട്ട് പട്ടം തിരുസന്നിധി അരമനയിൽ വച്ച് നടന്ന സ്നേഹവിരുന്നിൽ സംബന്ധിച്ച് സമൂഹത്തിന്റെ നാനാതുറകളിൽപ്പെട്ട നിരവധി പേർ അത്യഭിവന്ദ്യ കാതോലിക്കാബാവാ തിരുമേനിയ്ക്ക് നാമഹേതുക തിരുനാളിന്റെ ആശംസകൾ നേർന്നു. ബഹു. മന്ത്രിമാരായ ശ്രീ. ഇ.പി. ജയരാജൻ, ഡോ. കെ.റ്റി. ജലീൽ, ശ്രീ. എം.എം. മണി, ശ്രീമതി മേഴ്സിക്കുട്ടി അമ്മ, ശ്രീ. കടകംപള്ളി സുരേന്ദ്രൻ, ശ്രീ. എ.കെ. ശശീന്ദ്രൻ, ശ്രീ. കെ. രാജു, ശ്രീ. കടന്നപ്പള്ളി രാമചന്ദ്രൻ, ശ്രീ. വി.എസ്. സുനിൽ കുമാർ എന്നിവരും എം.പി. മാരായ ശ്രീ. എം.എ. ആരിഫ്, ശ്രീ. ആന്റോ ആന്റണി, ശ്രീ. രാജ്മോഹൻ ഉണ്ണിത്താൻ, ശ്രീ. എൻ. കെ. പ്രേമചന്ദ്രൻ, ശ്രീ. അടൂർ പ്രകാശ്, മുൻ എം.പി. ശ്രീ. പി. ജെ. കുര്യൻ എന്നിവരും എം.എൽ.എ. മാരായ ശ്രീ. ഒ. രാജഗോപാൽ, ശ്രീ. വി. എസ്. ശിവകുമാർ, ശ്രീ. കെ.എസ്. ശബരിനാഥൻ, ശ്രീ. സി. ദിവാകരൻ, ശ്രീ. എം.കെ. മുനീർ, ശ്രീ. ഡി. മുരളി, ശ്രീ. വിൻസെന്റ്, ശ്രീ. രാജു എബ്രഹാം, ശ്രീ. പി.സി. ജോർജ്, ശ്രീ. വി. കെ. പ്രശാന്ത്, ശ്രീ. ബി. സത്യൻ, ശ്രീമതി വീണാ ജോർജ്, ശ്രീ. മാണി സി. കാപ്പൻ, ശ്രീ. മാത്യു റ്റി. തോമസ്, ശ്രീ. ജെയിംസ് മാത്യു, ശ്രീ. പി.റ്റി. തോമസ് എന്നിവരും മാധ്യമപ്രവർത്തകരായ ശ്രീ. ജോൺ ബ്രിട്ടാസ്, ശ്രീ. മാർക്കോസ് എബ്രഹാം, ശ്രീ. കെ.പി. മോഹനൻ, ശ്രീ. രഞ്ജി കുര്യാക്കോസ്, ശ്രീ. രാജീവ് ദേവരാജ്, ശ്രീ. രമേഷ്കുമാർ, ശ്രീ. ശ്യാമപ്രസാദ്, ശ്രീ. ജോൺ എന്നിവരും ചീഫ് സെക്രട്ടറി ശ്രീ. ടോം ജോസ് ഐ.എ.എസ്., ശ്രീ. ബിജു പ്രഭാകർ ഐ.എ.എസ്, ശ്രീ. ജിജി തോംസൺ ഐ.എ.എസ്. (റിട്ട.), ശ്രീ. ജോൺ മത്തായി ഐ.എ.എസ്.(റിട്ട.), ശ്രീ. ബാബു ജേക്കബ് ഐ.എ.എസ്., ശ്രീ. കെ. ജയകുമാർ ഐ.എ.എസ്.(റിട്ട.), ശ്രീമതി ലിസി ജേക്കബ് ഐ.എ.എസ്.(റിട്ട.), ശ്രീ. പി.എച്ച്. കുര്യൻ ഐ.എ.എസ്.(റിട്ട.), ശ്രീ. ജേക്കബ് പുന്നൂസ് ഐ.പി.എസ്.(റിട്ട.), ശ്രീ. രമൺ ശ്രീവാസ്തവ ഐ.പി.എസ്., ശ്രീ. ഹേമചന്ദ്രൻ ഐ.പി.എസ്., ബഹു. ജസ്റ്റിസ് ഡൊമിനിക് ആന്റണി, ശ്രീമതി ജാൻസി ജെയിംസ്, ശ്രീ. ജെയിംസ് ജോസഫ്, തിരുവനന്തപുരം മേയർ ശ്രീ. കെ. ശ്രീകുമാർ, വിവിധ രാഷ്ട്രീയ കക്ഷി നേതാക്കന്മാരായ ശ്രീ. സുരേന്ദ്രൻ പിള്ള, ശ്രീ. കെ. മോഹൻകുമാർ, ശ്രീ. എം. വിജയകുമാർ, ശ്രീ. ജോസഫ് എം. പുതുശ്ശേരി, ശ്രീ. പന്തളം സുധാകരൻ, ശ്രീ. ആന്റണി രാജു, ശ്രീ. ജോൺസൺ എബ്രഹാം, ശ്രീ. ചെറിയാൻ ഫിലിപ്പ്, ശ്രീ. മണക്കാട് സുരേഷ്, ശ്രീ. നെയ്യാറ്റിൻകര സനൽ, ശ്രീ. ചാണ്ടി ഉമ്മൻ, ശ്രീ. വി. വി. രാജേഷ്, ശ്രീ. പാലോട് രവി, ശ്രീ. ജെറി ഈശോ ഉമ്മൻ എന്നിവരും സ്വാമി ഗുരുരത്നം ജ്ഞാനതപസ്വി, സ്വാമി സൂക്ഷ്മാനന്ദ, പാളയം ഇമാം സുഹൈബ് മൗലവി എന്നിവരും ചലച്ചിത്ര-സാഹിത്യ-സാംസ്കാരികരംഗത്തെ പ്രമുഖരായ ശ്രീ. അടൂർ ഗോപാലകൃഷ്ണൻ, നടൻ ജഗദീഷ്, സൂര്യ കൃഷ്ണമൂർത്തി, കിംസ് ഹോസ് പിറ്റൽ ഡയറക്ടർ ശ്രീ. ഇ.എം. നജീബ്, ഡോ. സഹബ്ദുള്ള, ഡോ. ജോൺ പണിക്കർ, ഡോ. റോസ് ബിസ്റ്റ്, ഡോ. ജോയ് ഫിലിപ്പ്, ഡോ. രാജൻ, ഡോ. ഉഷാ നായർ, ഡോ. സുരേന്ദ്രനാഥ്, ഡോ. വീണാ തിലക്, ഡോ. മോഹൻ ദാസ് എന്നിവരും സംബന്ധിച്ചു.






മലങ്കര സോഷ്യൽ  സർവ്വീസ് സൊസൈറ്റിയുടെ വാർഷികാഘോഷം
**കർമ്മോൽസവം 2020**



ബോബി ഏബ്രഹാം

# മനുഷ്യരെ മതപരമായി വേർതിരിക്കുമ്പോൾ




ഒരു തമിഴ് ബ്രാഹ്മണ സുഹൃത്തിനോട് ദേശീയ പൗരത്വ ഭേദഗതി നിയമത്തിനെപ്പറ്റി (സിഎഎ) സംസാരിക്കുകയായിരുന്നു. സിഎഎയ്ക്കൊപ്പം അനുബന്ധമായി നടപ്പാക്കേണ്ട എൻആർസി (ദേശീയ പൗരത്വ രേഖ)യും ചർച്ചയിൽ കടന്നുവന്നു. ഐഎസ്, ലഷ്കറെ തയ്ബ തുടങ്ങിയ ഭീകര സംഘടനകളെ ഒഴിവാക്കിനിർത്തണമെങ്കിൽ സി.എ.എയും എൻ.ആർ.സിയും അത്യാവശ്യമാണെന്നായിരുന്നു സുഹൃത്തിന്റെ നിലപാട്. സുഹൃത്തിന്റെ വീക്ഷണം തീർത്തും തെറ്റിദ്ധാരണയിൽനിന്നുളവായതാണെന്നു ബോധ്യമുള്ളതിനാൽ ചർച്ച നീണ്ടു. ആർക്കാണ് എൻ.ആർ.സിയെ പേടി എന്നായിരുന്നു അദ്ദേഹത്തിന്റെ ഒരു ചോദ്യം. ഈ രാജ്യത്തെ ബഹുഭൂരിപക്ഷം വരുന്ന ദളിതരും ആദിവാസികളും പിന്നാക്കക്കാരും ഉൾപ്പെടെ എല്ലാവർക്കും എന്ന് വ്യക്തമാക്കിയപ്പോൾ സുഹൃത്തിന്റെ മറുപടി പെട്ടെന്നു വന്നു. എനിക്ക് നാലു തലമുറയുടെ രേഖകൾ തെളിയിക്കാനാവും. അതുകൊണ്ട് എനിക്കു പ്രശ്നമില്ല.

എനിക്കു പ്രശ്നമില്ല എന്നു മാത്രം നോക്കിയാണോ ഒരു പൊതുപ്രശ്നത്തെ വിലയിരുത്തേണ്ടത് എന്നു ഞാൻ വീണ്ടും സംശയം ഉയർത്തിയപ്പോൾ അദ്ദേഹം തീവ്രവാദത്തിലേക്കും ആർ.എസ്.എസിന്റെ രാജ്യ സ്നേഹത്തെക്കുറിച്ചും വാചാലനായിത്തുടങ്ങി. പക്ഷേ സുഹൃത്തിനോട് ചോദിക്കാവുന്ന ഒരു ചോദ്യം ഞാൻ വിട്ടുകളഞ്ഞു. ആ ചോദ്യം ഇതായിരുന്നു. സുഹൃത്തിന്റെ മുൻതലമുറ മദ്രാസ് പ്രൊവിൻസിൽനിന്നു തിരുവിതാംകൂറിലേക്കു വന്നു വാസമുറപ്പിച്ചവരാണ്. മദ്രാസും തിരുവിതാംകൂറും രണ്ടു രാജ്യമായി തുടരു

കയും തിരുവിതാംകൂറിൽ പൗരത്വത്തിന് അഞ്ചു തലമുറ മുമ്പുള്ള രേഖകൾ ഹാജരാക്കാൻ എന്റെ സുഹൃത്തിനോട് സർക്കാർ ആജ്ഞാപിക്കുകയും ചെയ്യുന്ന ഒരു സാങ്കൽപിക സാഹചര്യം ഉയർത്തി മുകളിൽ പറഞ്ഞ ചോദ്യം വീണ്ടും ചോദിച്ചിരുന്നെങ്കിൽ സുഹൃത്തിന്റെ മറുപടി ഒരുപക്ഷേ വ്യത്യസ്തമായിരുന്നേനേ എന്ന് എനിക്കു തോന്നുന്നുണ്ടായിരുന്നു. പക്ഷേ... വലിയൊരു പക്ഷേയിൽ ഞാൻ സംവാദം ഇടയ്ക്കുവച്ച് അവസാനിപ്പിച്ചു.

ഈ ദിവസങ്ങളിലൊക്കെയും ഇത്തരം സംവാദങ്ങളിലൂടെ കടന്നുപോകുകയായിരുന്നു. രാജ്യമാകെ പ്രക്ഷോഭം പടർന്നുപിടിച്ചപ്പോൾ ചില ചെറിയ അക്രമ സംഭവങ്ങൾ ഉണ്ടായപ്പോൾ പ്രക്ഷോഭകാരികളെ വസ്ത്രം കൊണ്ടു തിരച്ചറിയാം എന്ന നിന്ദ്യമായ പ്രസ്താവന രാജ്യത്തിന്റെ ഭരണാധികാരിയിൽ നിന്നുണ്ടായതിന്റെ ഞെട്ടലിൽ നിന്ന് ഇനിയും മുക്തനാകാൻ കഴിഞ്ഞിട്ടില്ല. അതേ ഭരണാധികാരി ഡൽഹിയിലെ രാംലീല മൈതാനത്തുനിന്നുകൊണ്ട് ഇന്ത്യൻ മുസ്ലിംകൾ പേടിക്കേണ്ട എന്നു പറയുമ്പോൾ അത് അത്രകണ്ടങ്ങ് വിശ്വസിക്കാൻ വയ്യ. ഏതാനു ദിവസം മുമ്പ് പൗരത്വ ഭേദഗതി നിയമത്തെ രാജ്യസഭയിൽ കീറിമുറിച്ചുകൊണ്ട് കോൺഗ്രസിന്റെ സമുന്നത നേതാവ് കപിൽ സിബൽ രാജ്യത്തെ ആഭ്യന്തര ഭരണം കൈയാളുന്ന അമിത് ഷായോടു പറഞ്ഞു, മുസ്ലിംകൾ പേടിക്കേണ്ട എന്നു പറയാൻ നിങ്ങൾ ആര്? ഏതു മുസ്ലിമിനാണ് നിങ്ങളെ ഭയം? രണ്ടു ഡിനോസറുകൾ വാഴുന്ന റിപ്പബ്ലിക് ആയി ഇന്ത്യയെ മാറ്റാൻ ശ്രമിക്കരുത് എന്ന് ശക്തമായ താക്കീതുമായി കപിൽ സിബൽ നിർത്തുമ്പോൾ നേരെ ചൊവ്വേ പ്രതിരോധിക്കാൻ പോലുമാവാതെ അമിത് ഷാ വിയർത്തു.

### എന്തുകൊണ്ട് എതിർക്കാം?

ദേശീയ പൗരത്വ ഭേദഗതി ബില്ലിനെ എതിർക്കേണ്ടിവരുന്നത് എന്തുകൊണ്ട് എന്ന ചോദ്യം വീണ്ടും ഉയരുന്നു. ഏറ്റവും പ്രധാനമായ കാരണം അത് പൗരത്വത്തിന് മതം മാനദണ്ഡമാക്കുന്നു എന്നതുകൊണ്ട്. രണ്ടാമത് അത് ഭരണഘടനാവിരുദ്ധമായതുകൊണ്ട്. മൂന്നാമത് അത് വളഞ്ഞവഴയിലൂടെ ഇന്ത്യയെ ഹിന്ദുരാഷ്ട്രമായി പ്രഖ്യാപിക്കാൻ ശ്രമിക്കുന്നതു കൊണ്ട്. നാലാമത് ഈ നിയമത്തിനൊപ്പം ചേർന്നുപോകേണ്ട എൻആർസി രാജ്യത്തെ കുട്ടിച്ചോറാക്കുമെന്നതുകൊണ്ട്. ഇനിയും അനേകം അനേകം കാരണങ്ങളുണ്ട്. ആഴത്തിൽ വിചിന്തനം ചെയ്യേണ്ട ഒട്ടേറെ കാര്യങ്ങൾ. അല്ലാതെ അമിത് ഷായും നരേന്ദ്ര മോദിയും വിചാരിക്കുന്നതു പോലെ കത്തിയെടുത്ത് ഹൽവ മുറിക്കുന്നതുപോലെ ലളിതമല്ല കാര്യങ്ങൾ.

ഇന്ത്യൻ ഭരണഘടനയുടെ 14ാം വകുപ്പ് പറയുന്നതെന്താണ് എന്ന് പൗരത്വ ഭേദഗതി ബിൽ അനുയായികൾ ഒന്നു വായിച്ചുനോക്കണം. ഇന്ത്യയുടെ അതിർത്തികത്ത് ഭരണകൂടം ഏതൊരു വ്യക്തിക്കും നിയമത്തിനു മുമ്പിലുള്ള സമത്വമോ നിയമങ്ങളുടെ തുല്യ പരിരക്ഷയോ നിഷേധിക്കുകയില്ല. ഇന്ത്യാ രാജ്യത്തിനുള്ളിൽ നിയമത്തിനു മുന്നിൽ എല്ലാവരും സമന്മാരാണ് എന്ന ഉന്നതമായ തത്വം ആ വകുപ്പ് ഉയർത്തിപ്പിടിക്കുന്നു. എല്ലാവർക്കും ഒരേ നീതി ലഭ്യമാക്കണം. ഇനി 15-ാം അനുച്ഛേദം കൂടി നോക്കുക. മതം, വംശം, ജാതി, ലിംഗം, ജന്മസ്ഥലം എന്നിവയുടെ പേരിൽ ഒരു പൗരനോടും വിവേചനം കാണിക്കാൻ പാടില്ല. വേണമെങ്കിൽ പൗരന് എന്നതിന്റെ വാച്യാർഥത്തിൽ കയറിപ്പിടിക്കാം. അതേ. അതിൽ ഊന്നുക തന്നെ വേണം. പക്ഷേ കൃത്യമായ ധാരണ വേണം. അവിടെയാണ് അപകടവും. കേന്ദ്ര സർക്കാർ കൊണ്ടുവന്ന നിയമം ഭരണഘടനയ്ക്കു വിരുദ്ധമായി മാറുന്നത് പൗരത്വത്തിന് മതം അടിസ്ഥാനമാക്കുന്നതുകൊണ്ടാണ്. ഇന്ത്യയുമായി അതിർത്തി പങ്കിടുന്ന ബംഗ്ലാദേശ്, പാക്കിസ്ഥാൻ, അഫ്ഗാനിസ്ഥാൻ എന്നിവിടങ്ങളിൽ നിന്നുള്ള മുസ്ലിംകൾ ഒഴിച്ചുള്ളവർക്ക് ഇന്ത്യൻ പൗരത്വം കൊടുക്കാനുള്ളതാണ് പൗരത്വ ഭേദഗതി ബിൽ. എന്തുകൊണ്ട് ആ ബിൽ തിടുക്കപ്പെട്ടു കൊണ്ടുവരേണ്ടിവന്നു. ആസാമിൽ എൻആർസി പൂർത്തിയായപ്പോൾ 19 ലക്ഷം പേർ പൗരത്വമില്ലാത്തവരായി മാറി. 1951-നു മുമ്പുള്ള രേഖകൾ വരെ ഹാജരാക്കണമെന്നു പറഞ്ഞപ്പോൾ പുറത്തായവരിൽ മുൻ രാഷ്ട്രപതി ഫക്രുദീൻ അലി അഹമ്മദിന്റെ ബന്ധുക്കളും കാർഗിൽ യുദ്ധവീരൻ മുഹമ്മദ് സനാവുള്ളയും ഉണ്ടായിരുന്നു. എന്നാൽ അതല്ല സർക്കാരിനെ തിടുക്കപ്പെട്ട് തീരുമാനമെടുക്കാൻ പ്രേരിപ്പിച്ചത്. പട്ടികയിൽ നിന്ന് പുറത്തായവരിൽ 12 ലക്ഷം പേരോളം ഹിന്ദുക്കൾ ആയിരുന്നു. അതുകൊണ്ടാണ് അവരെ ഉൾക്കൊള്ളിക്കാൻ വേണ്ടി തിടുക്കപ്പെട്ട് പൗരത്വ ഭേദഗതി ബിൽ കൊണ്ടുവന്നത്. അപ്പോൾ എന്തു സംഭവിക്കും.? ഇന്നലെ വരെ അയൽക്കാരായി ജീവിക്കുകയും പട്ടികയിൽ പെടാതെ പോവുകയും ചെയ്ത ഹിന്ദു വിഭാഗക്കാർ പൗരത്വമുള്ളവരായി മാറുമ്പോൾ മുസ്ലിം വിഭാഗക്കാർ തടങ്കൽ പാളയത്തിലേക്ക് മാറേണ്ടിവരും. അതായത് ചെയ്യാൻ പാടില്ലാത്ത ഒന്നു ചെയ്യുന്നു. പൗരത്വത്തിന് മതം അടിസ്ഥാനമാക്കുന്നു. ഉദാഹരണം പറഞ്ഞാൽ രേഖകൾ കൈയിലില്ലാത്ത തോമസും മുഹമ്മദും നാരായണനും പൊലീസ് പിടിയിലായാൽ മുഹമ്മദ് ഒഴിച്ച് മറ്റു രണ്ടപേർക്കും വീട്ടിലേക്ക് പോകാം. മറ്റേയാൾക്ക് തടങ്കലിലേക്കും പോകാം.

ഇനി രണ്ടാമത്തെ കാര്യം. മുസ്ലിംകൾക്ക് പാക്കിസ്ഥാൻ, അഫ്ഗാനിസ്ഥാൻ, ബംഗ്ലാദേശ് എന്നീ മതാധിഷ്ഠിത രാജ്യങ്ങൾ ഉള്ളതിനാൽ അവിടെ നിന്നുള്ള മുസ്ലിംകൾക്ക് ഇന്ത്യൻ പൗരത്വം നൽകുന്നില്ല എന്നു പറയുമ്പോൾ ... അവിടെ നിന്നുള്ള ഹിന്ദുക്കൾ ഉൾപ്പെടെയുള്ള ഇതര മതവിഭാഗങ്ങൾക്കു മാത്രം ഇന്ത്യൻ പൗരത്വം നൽകുമെന്നു പറയുമ്പോൾ മുസ്ലിംകൾക്ക് പാക്കിസ്ഥാൻ പോലെ ഹിന്ദുക്കൾക്ക് ഇന്ത്യ എന്ന് പറഞ്ഞുവയ്ക്കുന്നു. അതായത് നേരെ ഇന്ത്യയെ ഹിന്ദുരാഷ്ട്രമാക്കാൻ ബുദ്ധിമുട്ടുണ്ടെങ്കിലും വളഞ്ഞ വഴിയിലൂടെ അത് സാധ്യമാക്കി മാറ്റുന്നു. ഇതാണ് ബില്ലിലെ ഏറ്റവും വലിയ കെണി. ഇസ്രയേൽ രാഷ്ട്രത്തെയാണ് ഇതിനു മാതൃകയാക്കിയത്. ഇസ്രയേൽ ഔദ്യോഗികമായി യഹൂദ രാഷ്ട്രമല്ലായിരുന്നു അടുത്തകാലം വരെ. എന്നാൽ ലോകമെങ്ങുമുള്ള യഹൂദ മതസ്ഥർക്ക് എപ്പോൾ വേണമെങ്കിലും ഇസ്രയേലിലേക്കു മടങ്ങാമായിരുന്നു. ഇപ്പോഴും സാധിക്കും. അവർക്ക് അവിടെ പൗരത്വം ലഭിക്കും. അതായത് അവിടെ പുതിയ പൗരത്വത്തിന് അടിസ്ഥാനം മതം മാത്രമാണ്. ഇന്ത്യയും ബിജെപി

ഭരണത്തിൽ അങ്ങനെയായി മാറുന്നു എന്നു സംശയിക്കണം.

### എൻആർസി

അമിത് ഷാ പറയുന്നത് മതപരമായ പീഡനം അനുഭവിക്കുന്നവർക്ക് അഭയം ഉറപ്പാക്കാനുള്ളതാണ് ഈ ബിൽ എന്നാണ്. വളരെ നിർദോഷമെന്നാണ് അദ്ദേഹത്തിന്റെ വാദം. എന്നാൽ ഇങ്ങനെ ഇന്ത്യയിൽ എത്തിയവരെ എങ്ങനെ കണ്ടുപിടിക്കും? അതിന് ഒരു നടപടിക്രമം വേണം. അതായത് എൻആർസിയിലൂടെ (ദേശീയ പൗരത്വ രേഖ) രാജ്യമെങ്ങുമുള്ള പൗരന്മാരുടെ വിവരങ്ങൾ രേഖപ്പെടുത്തണം. ഇന്ത്യൻ പൗരന്മാരാണെന്ന് തെളിയിക്കേണ്ട ബാധ്യത ഇന്ത്യക്ക് അകത്തുള്ള എല്ലാ വ്യക്തികൾക്കും വന്നു ചേരുന്നു. അതിന് ചില രേഖകൾ വേണം. ആദ്യം പറഞ്ഞു 1971 അടിസ്ഥാന വർഷം ആകുമെന്ന്. പിന്നെ അത് 1951 ആയി. പ്രതിഷേധം കടുത്തപ്പോൾ പറയുന്നു 1987–നു മുമ്പ് ഇന്ത്യയിൽ ജനിച്ച വരെല്ലാം ഇന്ത്യൻ പൗരന്മാരാകുമെന്ന്. എങ്ങനെയായാലും ഈ രേഖകൾ ഉദ്യോഗസ്ഥർ അംഗീകരിച്ച് രേഖയിൽ പെടുത്തുന്നതുവരെ നിങ്ങൾ സാങ്കേതികമായി പൗരന്മാരല്ലാതാകുന്നു.

നുഴഞ്ഞുകയറ്റക്കാർക്കെതിരെ എന്ന പേരിൽ അസമിൽ നടന്ന പ്രക്ഷോഭത്തിന്റെ അനുബന്ധമായി അവിടെ എൻആർസി നടപ്പാക്കിയപ്പോൾ ജനങ്ങളെല്ലാം ബുദ്ധിമുട്ടിലായി. രേഖകൾ പരിശോധിച്ച് സംശയകരം എന്ന് ഉദ്യോഗസ്ഥർ രേഖപ്പെടുത്തിയവരെല്ലാം ബുദ്ധിമുട്ടിലായി. ഉദ്യോഗസ്ഥർ പറയുന്ന പല രേഖകളും കൈവശമില്ലാത്തവരാണ് ഏറെയും. തലമുറകളായി ഇന്ത്യൻ മണ്ണിൽ താമസിക്കുന്നവരും പൗരന്മാരല്ലാതായി. അവർക്കായി കൂറ്റൻ തടങ്കൽ പാളയങ്ങൾ ഒരുങ്ങിയിട്ടുണ്ട്. ആയിരത്തോളം പേരെ അവിടേക്ക് മാറ്റിയിട്ടുമുണ്ട്. എന്നാൽ പൗരന്മാരല്ലാതെ മാറിയവരിലധികവും ഹിന്ദുക്കളാണെന്നതും അവരെ തടങ്കൽ പാളയത്തിലേക്ക് അയയ്ക്കുന്നത് തങ്ങളുടെ നിലനിൽപിനെ ബാധിക്കുമെന്നും ബിജെപിക്ക് ബോധ്യമായതോടെയാണ് പൗരത്വ ഭേദഗതി ബില്ലിന് കളമൊരുങ്ങിയത്. ഈ എൻആർസി രാജ്യവ്യാപകമായി നടപ്പാക്കാതെ പൗരത്വം നിർണയിക്കാനാവില്ല. വർഷങ്ങൾ നീണ്ടുനിൽക്കുന്ന നടപടിക്രമവും സഹസ്രകോടികളുടെ ചെലവും ഉണ്ട് ആ പദ്ധതിക്ക്. എൻആർസി ഏറ്റവും ബാധിക്കാൻ പോകുന്നത് ആരെയാണ്? രാജ്യത്തെ പാവപ്പെട്ടവർ, ദളിതർ, ആദിവാസികൾ, ഭൂരഹിതർ, പിന്നാക്കക്കാർ തുടങ്ങി എല്ലാവരെയും ബാധിക്കും. നമ്മുടെ ചുറ്റും ഒന്നും കണ്ണോടിച്ചാൽ അത്തരം നൂറുകണക്കിന് ആളുകളെ കണ്ടെത്താനാവും. എന്റെ സ്വന്തം അനുഭവം പറഞ്ഞാൽ തന്നെ നാലു തലമുറ മുമ്പത്തെ ഔദ്യോഗിക രേഖകൾ കൊണ്ടുവരാൻ പറഞ്ഞാൽ സാധിച്ചെന്നു വരില്ല. തങ്ങളുടെ തൊട്ടു മുൻതലമുറയുടെ രേഖ കൊടുക്കാൻ പറഞ്ഞാൽ പോലും സാധിക്കാത്ത ആളുകളാണ് ചുറ്റിലും. അവർ ഭൂരഹിതരും നിരക്ഷരരും ആയിരിക്കാം. അവർ അങ്ങനെ ആയിത്തീർന്നത് അവരുടെ കുറ്റം കൊണ്ടല്ല. ഭരണകൂടത്തിന്റെ തെറ്റാണ്. ആ തെറ്റിന് പൗരന്മാർ ശിക്ഷിക്കപ്പെടാൻ പോകുന്നു. അങ്ങനെ പ്രശ്നമുണ്ടായാൽ ട്രൈബ്യൂണൽ മുമ്പാകെ വാദിച്ച് പൗരത്വം ഉറപ്പാക്കാം എന്നാണ് സർക്കാർ പറയുന്നത്. അന്നത്തെ അഷ്ടിക്കു വകയില്ലാത്തവൻ വക്കീലിനെ ഏർപ്പെടുത്തി വാദിച്ച് പൗരത്വം തെളിയിക്കണമെന്ന വാദം ഭരണാധികാരികൾ ഏതു ലോകത്താണ് ജീവിക്കുന്നതെന്നതിന്റെ സാക്ഷ്യമായി മാറുന്നു.

എനിക്ക് ഉറപ്പാണ് എന്റെ അയൽക്കാരിൽ ചിലരെങ്കിലും ഇത്തരം രേഖകൾ മുന്നോട്ടുവയ്ക്കാനോ വക്കീലിനെ ഏർപ്പെടുത്താനോ ശേഷിയില്ലാത്തവരാണ്. എന്നാൽ അവർ തലമുറകളായി ഈ മണ്ണിൽ താമസിക്കുന്നവരാണ്. അവരെ തടങ്കൽ പാളയത്തിലേക്ക് അയയ്ക്കണമെന്നു സർക്കാർ പറഞ്ഞാൽ സാധ്യമല്ല എന്ന് ഉറക്കെപ്പറയേണ്ടിവരും. ആ പ്രതിരോധമാണ് രാജ്യമെങ്ങും ഉയർന്നുവന്നത്.

### യുവത്വം പ്രതിഷേധിക്കുന്നു

അതിതീവ്ര ദേശീയത ഉയർത്തി ഇഷ്ടമുള്ളതെല്ലാം നടപ്പാക്കാം എന്ന മോദി – അമിത് ഷാ – സംഘപരിവാർ കൂട്ടുകെട്ടിന്റെ സ്വപ്നങ്ങൾക്കുമേൽ കരിനിഴലായി പതിച്ചത് രാജ്യത്തെ ക്യാംപസുകളാണ്. യുവാക്കൾ ഒന്നടങ്കം സമരരംഗത്തേക്കു വന്നു. അക്രമം എന്ന ലേബൽ ചാർത്തി അതിനെ അടിച്ചൊതുക്കാൻ ശ്രമിച്ചപ്പോൾ നൂതന സമരത്തിന്റെ നൂറുനൂറു മാതൃകകളുമായി അവർ കളം നിറഞ്ഞു. അടിക്കാൻ വന്നവർക്ക് ചുവന്ന റോസാപ്പൂ നൽകിയും വരൂ ഞങ്ങൾക്കൊപ്പം വന്ന് ഈ അനീതിയെ എതിർക്കൂ എന്നു പറഞ്ഞ് പൊലീസുകാരെ ക്ഷണിച്ചും അടിക്കാനെത്തിയവരുടെ മുമ്പിൽ ദേശീയഗാനം പാടി അവരെ അറ്റൻഷനിലാക്കിയും വ്യത്യസ്തമായ മർമാണി വിദ്യകൾ യുവത്വം ഭരണക്കാർക്കു കാണിച്ചുകൊടുത്തു. സമരത്തിനു പിന്തുണയുമായി പ്രതിപക്ഷ രാഷ്ട്രീയ കക്ഷികൾ അണിചേരുക മാത്രമേ ചെയ്തുള്ളുവെന്നതാണ് ഈ സമരത്തിന്റെ മറ്റൊരു പ്രത്യേകത. കോൺഗ്രസ് ഉൾപ്പെടെ ഒരു രാഷ്ട്രീയ കക്ഷിയും സമരത്തെ തട്ടിയെടുക്കാൻ ശ്രമിച്ചില്ല. അതുകൊണ്ടുതന്നെ ബിജെപി ഉദ്ദേശിച്ച ധ്രുവീകരണം നടന്നില്ല. അനീതിക്കെതിരെ യുവാക്കൾ അണിചേർന്നത് മതമോ ജാതിയോ വർഗമോ നോക്കിയായിരുന്നില്ല. ഇന്ത്യയെ തങ്ങൾക്കാവശ്യമുള്ള രീതിയിൽ ധ്രുവീകരിച്ചു കഴിഞ്ഞു എന്ന സംഘപരിവാർ കണക്കുകൂട്ടലിനുള്ള കനത്ത തിരിച്ചടിയായി അത്.

രാജ്യമെങ്ങും തിളച്ചുപൊന്തിയ പ്രതിഷേധത്തെ കൃത്യമായ ചാലിലൂടെ തിരിച്ചുവിടാൻ പ്രതിപക്ഷത്തിനു കഴിഞ്ഞു. പിന്തുണയുമായി രാജ്യമെങ്ങും വൻ റാലികളാണ് അരങ്ങേറിയത്. ഇപ്പോൾ നിശബ്ദമായിരുന്നാൽ എന്നത്തേക്കും നിശബ്ദമാകും എന്ന തിരിച്ചറിവായിരുന്നു ആ പ്രതിഷേധങ്ങൾ. ഇന്നു മുസ്ലിങ്ങളെങ്കിൽ നാളെ മറ്റു മതസ്ഥർ, പിന്നെ ദളിതർ, പിന്നെ പാവപ്പെട്ടവർ അങ്ങനെ മാറിമാറി വർഗ, വർണ വേർതിരിവ് വ്യാപകമാകും എന്ന തിരിച്ചറിവിൽ നിന്ന് ഉയർന്നതായിരുന്നു ആ പ്രതിഷേധം. അതുകൊണ്ടുതന്നെ അടിച്ചമർത്താൻ ബുദ്ധിമുട്ടുള്ളതും. അത് ഒരു തീക്കനലാണ്. എരിഞ്ഞുകൊണ്ടിരിക്കും. തീ ആളിപ്പടർത്തിക്കൊണ്ടിരിക്കും. ആ അപകടം തിരിച്ചറിഞ്ഞപ്പോഴാണ് നരേന്ദ്ര മോദി എന്ന ഇന്ത്യൻ പ്രധാന മന്ത്രി ഡൽഹിയിലെ രാംലീല മൈതാനത്ത് യോഗം വിളിച്ചുകൂട്ടിയത്. പൗരത്വബില്ലിനെതിരായ പ്രക്ഷോഭത്തെ അതിവൈകാരികത കൊണ്ടു നേരിടാനായിരുന്നു അവിടെയും നീക്കം. അവിടെ അസത്യം കൊണ്ട് മൂടുപടം തീർക്കുകയായിരുന്നു അദ്ദേഹം. എൻആർസി രാജ്യവ്യാപകമാക്കുന്നതിനെപ്പറ്റി ആലോചിച്ചിട്ടു പോലുമില്ലെന്ന് അദ്ദേഹം പറഞ്ഞു.

സത്യം അതല്ലെന്ന് ജനത്തിനറിയാം. ഇന്ത്യയുടെ ആഭ്യന്തര മന്ത്രി ദേശീയ പൗരത്വ ഭേദഗതി ബിൽ അവതരിപ്പിച്ചു പറഞ്ഞത് എൻആർസി രാജ്യവ്യാപകമായി നടപ്പാക്കും എന്നു തന്നെയാണ്. ആരു പറഞ്ഞത് വിശ്വസിക്കണം. പൗരത്വം തെളിയിക്കാൻ കഴിയാത്തവർക്ക് തടങ്കൽ പാളയങ്ങളൊരുക്കി എന്ന പച്ചക്കള്ളം പ്രതിപക്ഷം പ്രചരിപ്പിക്കുകയാണെന്ന് പ്രധാനമന്ത്രി ആരോപിച്ചു. എന്നാൽ പണി തീർന്ന തടങ്കൽ പാളയങ്ങളുടെ വിവരം പുറത്തുവിട്ട് മാധ്യമങ്ങൾ ആ കള്ളവും പൊളിച്ചു. പ്രക്ഷോഭത്തിനെതിരെ രാജ്യവ്യാപക പ്രചാരണം നടത്താനുള്ള നീക്കവും ഫലിച്ചില്ല. ഏതായാലും തൽക്കാലം പിൻവാങ്ങാനാവും ബിജെപി തീരുമാനം. പ്രത്യേകിച്ച് ജാർഖണ്ഡ് നിയമസഭാ തിരഞ്ഞെടുപ്പിലെ പരാജയം കൂടി ആയപ്പോൾ. ഇനി അനുകൂല സമയത്ത് എൻആർസി പൊടിതട്ടിയെടുക്കാനാവും ശ്രമം. അതുവരെ ശീതകാല നിദ്ര. കാരണം മോദിയും ഷായും നടപ്പാക്കുന്നത് സംഘപരിവാർ അജണ്ടയാണ്. ആ അജണ്ട നടപ്പാക്കിക്കിട്ടാൻ എത്രകാലം കാത്തിരിക്കാനും സംഘപരിവാർ തയ്യാറാണ്. എൻആർസി മാറ്റിവച്ചാലും എൻപിആർ (ദേശീയ ജനസംഖ്യാ റജിസ്റ്റർ) നടപ്പാക്കുമെന്നാണ് ഇപ്പോഴത്തെ പ്രഖ്യാപനം. ജനസംഖ്യാ റജിസ്റ്റർ മോശം കാര്യമൊന്നുമല്ല. പക്ഷേ ദുഷ്ടമനസ്സോടെ സമീപിച്ചാൽ അതും ദോഷമാകും. നിലവിൽ എൻപിആർ, എൻആർസി, സിഎഎ എന്നിവ യോജിച്ചേ പോകാനാവൂ. എൻപിആർ തയ്യാറാക്കുമ്പോൾ കിട്ടുന്ന അടിസ്ഥാന വിവരങ്ങൾ എൻആർസിക്കും ഉപയോഗിക്കും. അതുതന്നെയാണ് സിഎഎയ്ക്കും അടിസ്ഥാനമാക്കുക എന്നതിൽ സംശയമില്ല. രാജ്യത്ത് എൻആർസി നടപ്പാക്കും എന്ന് ആവർത്തിച്ചു പാർലമെന്റിൽ പ്രഖ്യാപിച്ചവർ അതേപ്പറ്റി ആലോചിച്ചിട്ടേ ഇല്ല എന്നു പറയുന്ന കാലമാണ്. തടങ്കൽ പാളയങ്ങൾ ഒരുക്കിയിട്ട് അങ്ങനെ ഒരെണ്ണം പോലും പണിതിട്ടില്ല എന്നു പറയുന്ന കാലമാണ്. അതുകൊണ്ട് എൻപിആർ നിർദോഷമായിരിക്കുമെന്ന് അങ്ങനെയങ്ങ് വിശ്വസിക്കാൻ ആവില്ല. രാജ്യത്തെ പൗരന് ഒരു കുഴപ്പവും പറ്റില്ല എന്നു പറയുമ്പോൾ നിഷ്കളങ്കമായി അങ്ങു വിശ്വസിക്കാനാവില്ല. നോട്ട് നിരോധനകാലത്തും സാധാരണക്കാർ പേടിക്കേണ്ട എന്നു തന്നെയാണ് പറഞ്ഞത്. പക്ഷേ കോടിക്കണക്കിന് ഇന്ത്യക്കാർക്ക് നരകയാതന സമ്മാനിച്ച നോട്ട് നിരോധനം സമ്പന്നന് ഒരു ബുദ്ധിമുട്ടും ഉണ്ടാക്കിയില്ല എന്നതും ചേർത്തു വായിക്കുക. സഹസ്രകോടികളുമായി രാജ്യം വിട്ടവർക്കും ഒരു കുഴപ്പവും ഉണ്ടായില്ല.

### ഇന്നർ ലൈൻ പെർമിറ്റ്

അഖണ്ഡ ഭാരതം ആണ് സംഘപരിവാറിന്റെ അജണ്ട. ആ അഖണ്ഡ ഭാരതത്തിൽ നിലവിലെ ഇന്ത്യ മാത്രമല്ല ഉള്ളത്. ഇന്ത്യക്കകത്ത് ഒരു സംസ്ഥാനത്തിനു മാത്രമായി പ്രത്യേക പദവി വേണ്ട എന്നു പറഞ്ഞ് കശ്മീരിന്റെ പ്രത്യേക പദവി (ആർട്ടിക്കിൾ 370) റദ്ദാക്കിയ ബിജെപി ഭരണകൂടം പക്ഷേ ഇപ്പോൾ മിക്ക വടക്കുകിഴക്കൻ സംസ്ഥാനങ്ങൾക്കും പ്രത്യേക പദവി അനുവദിക്കുകയാണ്. നേരത്തേ അരുണാചൽ പ്രദേശ്, മിസോറം, നാഗാലാൻഡ് സംസ്ഥാനങ്ങളിലെ ഗോത്ര മേഖലകൾക്കു മാത്രം ബാധകമായിരുന്ന ഇന്നർ ലാൻഡ് പെർമിറ്റ് (ഐഎൽപി) ഇപ്പോൾ അസം, മേഘാലയ, മണിപ്പൂർ സംസ്ഥാനങ്ങൾക്കും ബാധകമാക്കുകയാണ്. ഈ സംസ്ഥാനങ്ങളിലേക്ക് മറ്റു സംസ്ഥാനക്കാർക്ക് യാത്ര ചെയ്യണമെങ്കിൽ പ്രത്യേക അനുമതി പത്രം ആവശ്യമാണ്. നമ്മൾ ഒരു വിദേശരാജ്യത്തുപോകുന്നതുപോലെ തന്നെ. ഈ സംസ്ഥാനങ്ങളിൽ മറ്റു സംസ്ഥാനക്കാർക്ക് ഭുമിയോ വീടോ വാങ്ങുന്നതിനും നിയന്ത്രണമുണ്ട്. എന്നാൽ ഈ സംസ്ഥാനക്കാർക്ക് ഇന്ത്യയിലെവിടെയും സഞ്ചരിക്കുന്നതിനോ ഭൂമി വാങ്ങുന്നതിനോ നിയന്ത്രണം ഇല്ലതാനും. ചില ഗോത്ര മേഖലകൾക്കു മാത്രം ബാധകമായിരുന്ന ഈ നിയമം കൂടുതൽ സ്ഥലങ്ങളിലേക്കു വ്യാപിപ്പിക്കുന്നവർ തന്നെയാണ് കശ്മീരിനു കരാർ പ്രകാരം നൽകിയിരുന്ന പ്രത്യേക അവകാശം റദ്ദാക്കിയതിനെപ്പറ്റി വചാലരാകുന്നതും. ഇരട്ടത്താപ്പ് എന്നു വിശേഷിപ്പിച്ചാൽ പോരാ. ഇതേപ്പറ്റി വല്ലതു ചോദിച്ചാൽ ദേശീയത, ഐക്യം തുടങ്ങിയ പതിവു പ്രഘോഷണം തുടങ്ങുകയും ചെയ്യും. അരി എത്ര എന്നു ചോദിച്ചാൽ പയറഞ്ഞാഴി എന്ന മറുപടി മാത്രം.

### സാമ്പത്തിക രംഗം

ഇതിനിടെ മറവിയിലായ ഒരു കാര്യമുണ്ട്. രാജ്യം വലിയ സാമ്പത്തിക പ്രതിസന്ധിയിലാണ്. നോട്ട് നിരോധനത്തിലൂടെയും മുന്നൊരുക്കമില്ലാത്ത ജിഎസ്ടി നടപ്പാക്കലിലൂടെയും താറുമാറായ സമ്പദ് വ്യവസ്ഥ ഇപ്പോൾ രോഗശയ്യയിലാണ്. ചികിത്സ ഒന്നും ഫലിക്കുന്നില്ല. നിർമല സീതാരാമൻ കുഴപ്പമൊന്നുമില്ലെന്ന് ആശ്വസിപ്പിക്കുമ്പോഴും ജനത്തിന് കാര്യം വ്യക്തമാണ്. വിലക്കയറ്റം വ്യാപകം. തൊഴിലില്ലായ്മയും വ്യാപകം. പണം കുന്നുകൂടുന്നത് ഒന്നോ രണ്ടോ ബിസിനസ് കുടുംബങ്ങളിലേക്കു മാത്രം. എന്തു ചെയ്യണമെന്നറിയാത്ത സ്ഥിതി. സംസ്ഥാനങ്ങൾക്കു നൽകേണ്ട നികുതി വിഹിതം പോലും പിടിച്ചുവയ്ക്കുന്നു. രാജ്യത്തിന്റെ സമ്പത്ത് മുഴുവൻ ചെറിയ വിലയ്ക്ക് വിറ്റുതുലയ്ക്കുന്നു. 5 ലക്ഷം കോടിയിലേറെ ആസ്ഥിയുള്ള ബിപിസിൽ വിൽക്കാൻ വച്ചിരിക്കുന്നത് ഒരു ലക്ഷം കോടിയിൽ താഴെ രൂപയ്ക്കാണ്. വിമാനത്താവളങ്ങൾ മുഴുവൻ അദാനി ഗ്രൂപ്പിന് വിറ്റു. വിൽക്കാൻ ഇനി ശേഷിക്കുന്നത് ബിഎസ്എൻഎൽ ആണ്. 9 ലക്ഷം കോടിയെങ്കിലും ആസ്തിയുള്ള സ്ഥാപനം. എപ്പോൾ വിറ്റു എന്നു നോക്കിയാൽ മതി. ഒരുപക്ഷേ പൗരത്വനിയമത്തിനെതിരായ പ്രക്ഷോഭത്തിന് ഇന്ധനമായത് ഇക്കാര്യങ്ങളിലൊക്കെയും യുവജനങ്ങൾക്കുണ്ടായ അസംതൃപ്തി കൂടിയാവാം. മഹാരാഷ്ട്രയിലും ജാർഖണ്ഡിലും ബിജെപിക്ക് അടിപതറിയെന്ന വസ്തുതയും കാണാതിരുന്നുകൂടാ.

രാജ്യം വലിയൊരു മാറ്റത്തിന്റെ പാതയിലാണ്. പഴയ കാലത്തേക്ക് രാജ്യത്തെ കൊണ്ടുപോകാം എന്ന് ആരെങ്കിലും കരുതുന്നുണ്ടെങ്കിൽ അതു സാധ്യമല്ല എന്നതിന്റെ തിരിച്ചറിവു കൂടിയായിരുന്നു പൗരത്വ ബില്ലിനെതിരായ പ്രക്ഷോഭം. അതീതീവ്ര ദേശീയതയിലും മുദ്രാവാക്യങ്ങളിലുമല്ല, കാര്യങ്ങൾ ഭംഗിയായും നീതിയുക്തമായും നടത്തിക്കൊണ്ടു പോകുന്നതിലുമാണ് മിടുക്കു കാട്ടേണ്ടത് എന്ന് രാജ്യത്തെ പൗരന്മാർ മുന്നറിയിപ്പു കൊടുത്തിരിക്കുന്നു. അത് മനസ്സില്ലാക്കാനുള്ള വിവേകം ഭരണാധികാരികൾക്കുണ്ടാവുക ആണ് ഇനി ആവശ്യം.



# വജ്ര ജൂബിലി നിറവിൽ പുഷ്പഗിരി



**റവ. ഫാ. ചെറിയാൻ താഴമൺ**
പ്രസിഡണ്ട്, പുഷ്പഗിരി മെഡിക്കൽ സൊസൈറ്റി

## ആമുഖം

സ്വാശ്രയ മേഖലയിൽ മദ്ധ്യതിരുവിതാംകൂറിലെ ഏറ്റവും വലുതും ഉന്നതവുമായ മെഡിക്കൽ പഠനഗവേഷണ കേന്ദ്രവും ഏറ്റവും അധികം സൂപ്പർ സെപ്ഷ്യാലിറ്റി ചികിത്സാവകുപ്പുകളുമുള്ള ആതുരാലയവുമായ പുഷ്പഗിരി മെഡിക്കൽ കോളേജ് ആശുപത്രിയുടെ വജ്രജൂബിലി ആഘോഷസന്ദർഭത്തിൽ ഈ മഹാസ്ഥാപനത്തിന്റെ ചരിത്രത്തിലേയ്ക്കൊരു തീർത്ഥാടന ശ്രമമാണിത്. എട്ട് കിടക്കകളോടെ 1959 – ൽ സ്ത്രീകൾക്കും കുട്ടികൾക്കും വേണ്ടിയുള്ള ഗ്രാമീണ ആശുപത്രിയായി ആരംഭിച്ച് 2019 – ൽ എത്തുമ്പോൾ ബിരുദ ബിരുദാനന്തര ഡോക്ടറൽ ബിരുദങ്ങൾ നല്കുന്ന മെഡിക്കൽ കോളേജും, ഡെന്റൽ കോളേജും, ഫാർമസി കോളേജും, നഴ്സിംഗ് കോളേജ്ജും, മെഡിക്കൽ ലബോറട്ടറി ടെക്നോളജി, റേഡിയോ ഡയാലിസിസ് ടെക്നോളജി, ഗാസ്ട്രോ ഇന്റസ്റ്റിനൽ എൻഡോസ്കോപ്പി ടെക്നോളജി, ഡയാലിസിസ് ടെക്നോളജി, മെഡിക്കൽ റെക്കോർഡ് ടെക്നോളജി, അനസ്തിസിയ ആൻഡ് ക്രിറ്റിക്കൽ കെയർ ടേക്നോളജി, സെന്ററൽ ഓപ്പറേറ്റിംഗ് റൂം അസിസ്റ്റന്റ് (ഡോറാ) എന്നിവയിൽ ഡിപ്ലോമാ നല്കുന്ന കോളേജ് ഓഫ് അലയ്ഡ് സയൻസ്സ്, വിദേശ ജോലിക്ക് ആരോഗ്യ മേഖലയിലെ പ്രവർത്തകർക്ക് പരിശീലനം നല്കുന്ന ട്രെയിനിംഗ് സെന്റർ ഫോർ ഓവർസീസ് കരിയർ, മെഡിക്കൽ ആന്റ് ലൈഫ് സയൻസിൽ പി. എച്ച്. ഡി. നല്കുന്ന കേരള ആരോഗ്യ സർവ്വകലാശാലയുടെ കീഴിലുള്ള ആദ്യത്തെ ഗവേഷണ കേന്ദ്രം, 25 സെപ്ഷ്യലിറ്റിയും 15 സൂപ്പർ സെപ്ഷ്യാലിറ്റിയും ഉൾപ്പെടെ 40 ഡിപ്പർട്ടുമെന്റുകളും 1200 കിടക്കകളുമുള്ള ആശുപത്രിയുമായി പുഷ്പഗിരി തിരുവല്ലായുടെ തിലകക്കുറിയും, ആരോഗ്യമേഖലയിലെ അവഗണിക്കാനാവാത്ത കേന്ദ്രവും, ആലംബഹീനരായ ആയിരക്കണക്കിനു രോഗികളുടെ ആശാകേന്ദ്രവുമായി രൂപാന്തരപ്പെട്ടിരിക്കുന്നു. സർക്കാരിന്റെ സൗജന്യചികിത്സാ പദ്ധതികൾക്കു പുറമേ വർഷംതോറും പത്തുകോടിയിലധികം രൂപയൂടെ സൗജന്യ ചികിത്സ സാധുക്കൾക്ക് ലഭ്യമാക്കുകയും മൂവായിരത്തോളം കുടുംബങ്ങൾക്ക് പ്രത്യക്ഷമായും ആറായിരത്തിലധികം കുടുംബങ്ങൾക്ക് പരോക്ഷമായും ജീവിതമാർഗ്ഗം നല്കുകയും ചെയ്യുന്ന പുഷ്പഗിരി ആശുപത്രി അനേക അഗ്നിപരീക്ഷകളിലൂടെ കടന്ന് ജനഹൃദയങ്ങളിൽ ജ്വലിച്ചു നില്കുന്ന കാഴ്ച വജ്രജൂബിലി സന്ദർഭത്തിൽ ഇരട്ടിമധുരമാണ്.

മദ്ധ്യതിരുവിതാംകൂറിലെ മനുഷ്യമനസ്സിൽ കഴിഞ്ഞ അറുപതു വർഷമായി ധ്രുവനക്ഷത്രം കണക്ക് പ്രശോഭിച്ചു നില്ക്കുന്ന നാമമാണ് “പുഷ്പഗിരി”. പുരാണങ്ങളിൽ നിന്നാണ് ധ്രുവനെക്കുറിച്ച് അറിഞ്ഞിട്ടുള്ളത്. അതിങ്ങനെയാണ് : ഉത്താനപാദന്റെ ഒന്നാം ഭാര്യ സുനീതി, രണ്ടാംഭാര്യ സുരുചി. ധ്രുവൻ സുനീതിയിൽ ജനിച്ച പുത്രൻ. ധ്രുവൻ ഒരിക്കൽ അഛന്റെ മടിയിൽ കയറിയിരുന്നപ്പോൾ രണ്ടാനമ്മ അവനെ ആട്ടി

പ്പായിച്ചു. കാട്ടിലേക്കോടിയ ബാലൻ നാരദന്റെ ഉപദേശപ്രകാരം വിഷ്ണുവിനെ ഉപാസിച്ച് തപസ്സുചെയ്തു. ആറുമാസം കൊണ്ട് വിഷ്ണുപ്രീതി സമ്പാദിച്ച ധ്രുവൻ കല്പാന്തകാലത്തിലും നാശമില്ലാത്ത വിധത്തിൽ ജ്യോതിഷ്ചക്രത്തിനും മേൽഭാഗത്ത് പ്രശോഭിച്ചു കൊണ്ട് നില്ക്കുന്നു എന്നാണ് ഐതീഹ്യം. ആട്ടിപ്പായിക്കപ്പെട്ടവൻ ഇളക്കമില്ലാത്തവരായി വടക്കേദിക്കിൽ പ്രശോഭിച്ചുനില്ക്കുന്നു. അങ്ങനെ അവൻ സ്ഥിരപ്രതിഷ്ഠനേടി. അപ്പന്റെ മടിയിൽനിന്നും ആട്ടിപ്പായിക്കപ്പെട്ടവൻ ഒളിമങ്ങാത്തവനായി ശോഭിക്കുന്നതു പോലെയാണ് ഇന്ന് പുഷ്പഗിരി.

സത്യസഭാമാതാവിന്റെ തിരുമടിയിൽ കയറിയിരുന്ന പുണ്യശ്ലോകനായ യാക്കോബ് മാർ തെയോഫീലോസ് മെത്രാപ്പോലീത്തായെ വിസ്മൃതിയുടെ വനാന്തരങ്ങളിലേക്ക് ആട്ടിപ്പായിക്കാമെന്നു വ്യാമോഹിച്ചവരുടെ മുൻപിൽ അദ്ദേഹം ആദ്യമായി സ്വരൂപിച്ച വാസസ്ഥലത്തെ ധ്രുവനക്ഷത്രം കണക്കേ പ്രശോഭിക്കുവാൻ വരം നല്കിയ ദൈവതിരുമുൻപിൽ നമുക്കു നമ്രശിരസ്ക്കരാകാം.

### ചെറുപുഷ്പഗിരിയുടെ ആവിർഭാവം

ചരിത്രപ്രസിദ്ധമായ 1930 ലെ മലങ്കര പുനഃരൈക്യത്തിന്റെ പ്രണേതാവ് ദൈവദാസൻ ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ സഹമെത്രാപ്പോലീത്തായായിരുന്ന പുണ്യശ്ലോകൻ യാക്കോബ് മാർ തെയോഫീലോസ് പിതാവ് പുനഃരൈക്യാനന്തരം കുളക്കാട്ടിൽ ഒരു വാടകവീട്ടിൽ താമസിക്കുന്ന സന്ദർഭത്തിൽ പിതാവും ബഹു. മാമ്പഴക്കരി ഗീവർഗീസ് അച്ചനുകൂടി സായം കാലസവാരിക്കായി തോലശ്ശേരി - മഞ്ഞാടി വഴിയെ നടന്നുപോകുമ്പോൾ ചേനത്തറ കോശി ആശാനെ പരിചയപ്പെടുകയും അദ്ദേഹത്തിന്റെ വീട്ടിൽ കയറി പ്രാർത്ഥിക്കുകയും ചെയ്തു. സംഭാഷണ മദ്ധ്യേ ആശാന്റെ വീടിന് എതൃവശത്ത് കാടുപിടിച്ചുകിടക്കുന്ന ഭൂമി ആരുടെതാണെന്ന് അന്വേഷിച്ചു. ഏനാത്ത് അടുത്ത് കുളക്കട ചെങ്ങന്നൂർ താഴ്‌വള്ളി പോറ്റി മഠം വകയാണെന്നറിഞ്ഞു. അവരുടെ ബന്ധുവായ തിരുവല്ല താഴ്‌വള്ളി മഠത്തിലെ പോറ്റിവഴി ആലോചനകൾ നടത്തി, തനിക്ക് ഒരു ആസ്ഥാനം പണിയാൻ സ്ഥലം ആവശ്യമാണെന്നു പറഞ്ഞ് മഠവുമായി ബന്ധപ്പെട്ടപ്പോൾ ഈ സ്ഥലം വില്ക്കാൻ അവർ തയ്യാറാണെന്നറിഞ്ഞു. സെന്റിന് അഞ്ച് ബ്രിട്ടീഷ് രൂപ വിലസമ്മതിച്ച് അഡ്വാൻസും നല്കി.

പുനഃരൈക്യാനന്തരം ബഹു. ഗീവർഗീസ് മാമ്പഴക്കരി അച്ചനിൽനിന്ന് വിശുദ്ധ കൊച്ചുത്രേസ്യായെക്കുറിച്ച് അറിയുകയും പുനഃരൈക്യത്തിനുവേണ്ടി വിശുദ്ധയുടെ മദ്ധ്യസ്ഥം തേടുകയും ചെയ്തിരുന്നു അഭിവന്ദ്യ പിതാവ്. മാർ ഈവാനിയോസ് പിതാവിന്റെ പുനഃരൈക്യത്തിന് ഒരു വർഷം മുൻപ് ബഥനിവിട്ട് കത്തോലിക്കാ സഭയിൽ ചേരുകയും ചെത്തിപ്പുഴ കർമ്മലീത്താ ആശ്രമത്തിൽ താമസിക്കുകയും ചെയ്തിരുന്ന മാമ്പഴക്കരി ഗീവർഗീസ് അച്ചൻ മലങ്കര പുനഃരൈക്യസാദ്ധ്യതക്കുവേണ്ടി പ്രാർത്ഥിക്കുവാൻ ഫ്രാൻസിലെ ലിസ്യൂവിലെ കർമ്മലീത്താ മഠത്തിലേക്ക് ബഹു. മർസിലോതോസ് അച്ചനെക്കൊണ്ട് എഴുതി ആവശ്യപ്പെട്ടിരുന്നു. വി. കൊച്ചുത്രേസ്യായുടെ ജ്യേഷ്ഠസഹോദരി മദർ ആഗ്നസ് ആയിരുന്നു അന്നത്തെ മദർ സുപ്പീരിയർ. ലിസ്യൂവിലെ മഠത്തിൽ പുനഃരൈക്യത്തിനുവേണ്ടി പ്രത്യേകം പ്രാർത്ഥനകളും നൊവേനയും പതിവായി നടത്തിയിരുന്നു. 1933 - ൽ അഭിവന്ദ്യ തെയോഫിലോസ് പിതാവ് റോമിൽ ചെന്ന് പരിശുദ്ധ ഒൻപതാം പീയൂസ് മാർപ്പാപ്പായെ സന്ദർശിച്ചതിനുശേഷം ഫ്രാൻസിൽ ദൈവമാതാവ് പ്രത്യക്ഷപ്പെട്ട ലൂർദ്ദും വി. കൊച്ചുത്രേസ്യായുടെ തീർത്ഥാടനസ്ഥലമായ ലിസ്യുവും സന്ദർശിച്ച് പ്രാർത്ഥിച്ചു. ലിസ്യൂവിലെ കർമ്മലീത്താ മഠവും അദ്ദേഹം സന്ദർശിച്ചു. അഭിവന്ദ്യ പിതാവിന്റെ അജപാലന ആവശ്യങ്ങൾ തിരിച്ചറിഞ്ഞ മദർ സുപീരിയർ മദർ ആഗ്നസ് വി. കൊച്ചുത്രേസ്യായുടെ തിരുശേഷിപ്പും വിശുദ്ധയുടെ ഓർമ്മനിലനിർത്തത്തക്കവിധത്തിൽ എന്തെങ്കിലും ചെയ്യുവാൻ പതിനായിരം രൂപക്കുതുല്യമായ തുകയും ഉപഹാരമായി പിതാവിന് സമ്മാനിച്ചു. വിദേശപര്യടനാനന്തരം തിരുവല്ലായിൽ തിരിച്ചെത്തിയ അഭിവന്ദ്യ പിതാവ് പ്രസ്തുത തുക നല്കി താഴ്‌വള്ളിപോറ്റി മഠം വക 28 ഏക്കറോളം വരുന്ന ഭൂമിയും തോലശ്ശേരി ബഥനി ആശ്രമം ഇരിക്കുന്ന അഞ്ച് ഏക്കർ ഭൂമിയും 1933 ഓഗസ്റ്റ് 8-ാം തീയതി തീറാധാരം നടത്തി വാങ്ങി. വിശുദ്ധ കൊച്ചുത്രേസ്യായുടെ മദ്ധ്യസ്ഥം സജീവമായി അനുഭവപ്പെട്ട അഭിവന്ദ്യ പിതാവ് വിശുദ്ധ യോഹന്നാൻ ശ്ലീഹായോടൊപ്പം തിരുവല്ല രൂപതയുടെ സഹസ്വർഗ്ഗീയ മദ്ധ്യസ്ഥയായി വി. കൊച്ചുത്രേസ്യായെക്കൂടി പ്രഖ്യാപിക്കുകയും താഴ്‌വള്ളി പോറ്റി മഠം വകയിൽ നിന്നു വാങ്ങിയ 28 ഏക്കറോളം വരുന്ന പറമ്പിന് "ചെറുപുഷ്പഗിരി" (Little Flower Mount) എന്ന്

നാമകരണം നടത്തുകയും ചെയ്തു. പട്ടണത്തിന്റെ ബഹളങ്ങളിൽ നിന്നെല്ലാം ഒഴിഞ്ഞ പ്രശാന്തമായ ചെറുപുഷ്പഗിരി കുന്നിൽ രൂപതാ ആസ്ഥാനം സ്ഥാപിക്കാൻ അഭിവന്ദ്യ പിതാവ് ആഗ്രഹിച്ച് അടിസ്ഥാന ശില ആശീർവ്വദിച്ച് പ്രതിഷ്ഠിച്ച് പണിആരംഭിച്ചു. 1934 നവംബർ 24-ാം തീയതി പണിപൂർത്തികരിച്ച് അരമനയും ചാപ്പലും കൂദാശ ചെയ്തു. 1935 - ൽ മൈനർ സെമിനാരിയും ചെറുപുഷ്പഗിരിയിലേക്ക് മാറ്റി സ്ഥാപിച്ചു. സെന്റ് ജോസഫ് പ്രസ്സും അഭിവന്ദ്യ പിതാവ് അവിടെ തുടങ്ങി. പ്രസ്സിലെ ആവശ്യത്തിന് 1935-ൽ അവിടെ കുഴിച്ച കിണറാണ് ഇപ്പോഴും മെഡിക്കൽ കോളജ് ഹോസ്റ്റലിൽ ഉൾപ്പെടെ ഉപയോഗിക്കുന്ന ജലസ്രോതസ്സ്.

1952 -ൽ ബഹു. ചെറിയാൻ പൗവ്വത്തിക്കുന്നേൽ അച്ചനെ ചെറുപുഷ്പഗിരി പറമ്പിന്റെ മേൽനോട്ടത്തിനും രോഗിയായ അഭി. തെയോഫിലോസ് പിതാവിനെ സഹായിക്കുവാനുമായി അഭിവന്ദ്യ സേവേറിയോസ് പിതാവ് നിയമിച്ചു. ഈ രണ്ട് ദൗത്യങ്ങളും അച്ചൻ ഭംഗിയായി നിർവ്വഹിച്ചു. കുടികിടപ്പുകാരെയെല്ലാം നിയമപരമായി യോഗ്യമായ നഷ്ടപരിഹാരം നല്കി ഒഴിപ്പിച്ച് വസ്തുവിൽ റബ്ബർ കൃഷി ആരംഭിച്ചു. മാർ സേവേറിയോസ് പിതാവ് സംഘടിപ്പിച്ച് നല്കിയ മുന്തിയ ഇനം റബ്ബർ കുരു പാകികിളിർപ്പിച്ചാണ് കൃഷിയുടെ തുടക്കം. പിന്നീട് കൂടുതൽ റബ്ബർ കുരു സംഘടിപ്പിച്ച് കൃഷി വിപുലപ്പെടുത്തി. മുക്കാട്ടുകുന്നേൽ റബ്ബർ നഴ്സറിക്കാരാണ് റബ്ബർ തൈകൾ ബഡ്ഡ് ചെയ്ത് സഹായിച്ചത്. 1958 വരെ ബഹു. പൗവ്വത്തിക്കുന്നേൽ അച്ചൻ ചെറുപുഷ്പഗിരിയിൽ സേവനം ചെയ്തു. അച്ചൻ അവിടെ നിന്നുപോകുമ്പോൾ പുഷ്പഗിരി ആശുപത്രിയുടെ പണികൾ ആരംഭിച്ചിരുന്നു. പണികളുടെ മേൽനോട്ടത്തിന് അച്ചന്റെ സഹോദരീഭർത്താവ് സർക്കാർ പൊതുമരാമത്ത് വകുപ്പിൽ

നിന്നും വിരമിച്ച ശ്രീ. കെ. ബി. ജോണിനെ നൂറ്റിമുപ്പതുരൂപ ശമ്പളത്തിൽ എത്തിച്ചു നല്കിയിട്ടാണ് അച്ചൻ ചെറുപുഷ്പഗിരിയോട് വിടവാങ്ങിയത്. 1959 ഫെബ്രുവരി 6 ന് നടത്തിയ നിയമനമായിരുന്നു പുഷ്പഗിരി ആശുപത്രിയുമായി ബന്ധപ്പെട്ട ശമ്പളം നല്കിയുള്ള ആദ്യ നിയമനം.

അഭിവന്ദ്യ ജോസഫ് മാർ സേവേറിയോസ് പിതാവ് 1953 – ൽ രൂപതാകേന്ദ്രവും അരമനയും മൈനർ സെമിനാരിയും തിരുവല്ലാ- കായങ്കുളം റോഡിൽ മേരിഗിരിയിലേക്ക് മാറ്റിസ്ഥാപിച്ചു. എങ്കിലും അഭിവന്ദ്യ തെയോഫിലോസ് പിതാവ് ചെറുപുഷ്പഗിരിയിൽ തന്നെ താമസം തുടർന്നു. 1956 ജൂൺ 27–ാം തീയതി അഭി. തെയോഫിലോസ് പിതാവ് കാലംചെയ്തു. തിരുവല്ലാ സെന്റ് ജോൺസ് കത്തീഡ്രലിൽ കബറടക്കപ്പെട്ടു.

### വനിതാ കോളേജിനുള്ള ശ്രമം

രൂപതാ ആസ്ഥാനം മേരിഗിരിയിലേക്ക് മാറുകയും അഭിവന്ദ്യ തെയോഫിലോസ് പിതാവ് കാലംചെയ്യുകയും ചെയ്തതോടുകൂടി ചെറുപുഷ്പഗിരി അരമനയും സ്ഥലവും മറ്റ് എന്തെങ്കിലും പ്രവർത്തനങ്ങൾക്ക് ഉപയോഗിക്കാൻ സൗകര്യമായി. അഭി. സക്കറിയാസ് മാർ അത്തനാസിയോസ് പിതാവ് രൂപതാഭരണം ഏറ്റതിനെ തുടർന്ന് ഒരു വനിതാ കോളേജിനുള്ള ആലോചനകൾ ആരംഭിച്ചു. സഹായിക്കാൻ വിദേശ സന്യാസിനികൾ തയ്യാറായിരുന്നു. എന്നാൽ സ്ഥലം നാല്പത്തിഒൻപത് വർഷത്തെ പാട്ടത്തിന് അവർക്ക് കൈമാറണം. പ്രസ്തുത നിബന്ധന രൂപതയ്ക്ക് സ്വീകാര്യമല്ലാഞ്ഞതിനാൽ വിദേശ സന്യാസിനികൾ പിന്മാറി. തുടർന്ന് ബോംബയിലെ സോഫിയാ കോളേജ് അധികൃതരുമായി ബന്ധപ്പെട്ട് ആലോചനകൾ നടത്തി. അവരും ആരംഭത്തിൽ അനുകൂലമായിരുന്നെങ്കിലും അവർ ലത്തീൻ റീത്തിൽപ്പെട്ട സന്യാസിനികളായിരുന്നതിനാൽ അവർ നടത്തുന്ന സ്ഥാപനം ലത്തീൻരൂപതയുടെ കീഴിൽ ആയിരിക്കണമെന്ന് വാരപ്പുഴ മെത്രാപ്പോലീത്താ അറിയിച്ചതിനാൽ പ്രസ്തുത നീക്കവും വിജയിച്ചില്ല. ഇതിനോടകം വനിതാകോളേജ് തുടങ്ങുവാനുള്ള അനുവാദത്തിനായി സർക്കാരിലേക്ക് അപേക്ഷ സമർപ്പിച്ചിരുന്നു. 1950 ൽ അതിനുള്ള അനുവാദവും ലഭിച്ചു (തിരുവല്ലായിൽ രണ്ട് കോളേജുകൾക്കാണ് അന്ന് അനുവാദം ലഭിച്ചത്). എന്നാൽ ഈ സമയത്ത് സോഫിയ സിസ്റ്റേഴ്സ് പിന്മാറിയതിനാൽ തിരുവല്ല രൂപതയ്ക്ക് കോളേജ് തുടങ്ങാൻ സാധിച്ചില്ല. ഇതോടൊപ്പം സർക്കാർ അനുവാദം ലഭിച്ച കോളേജാണ് തിരുവല്ല കുറ്റപ്പുഴയിൽ സ്ഥാപിതമായ മാർതോമ്മാ കോളേജ്.

### ആശുപത്രി എന്ന ആശയം സഫലമാകുന്നു.

ചെറുപുഷ്പഗിരി സ്ഥലവും കെട്ടിടങ്ങളും സമൂഹത്തിന് പ്രയോജനകരമായി എങ്ങിനെ വിനിയോഗിക്കാമെന്ന് ആലോചനകൾ തുടർന്നുകൊണ്ടിരുന്നു. 1957 ആയപ്പോഴേക്കു ഒരു ആശുപത്രി എന്ന ആശയം രൂപപ്പെടുകയും രണ്ടു നിലയിൽ ഒരു കെട്ടിടം പണിയാൻ തീരുമാനിക്കുകയും ചെയ്തിരുന്നു. കെട്ടിടത്തിന്റെ അടിസ്ഥാനശില 1959 ഫെബ്രുവരി 19–ാം തീയതി വ്യാഴാഴ്ച ബോംബേ അതിരൂപതാദ്ധ്യക്ഷൻ അത്യുന്നത കർദ്ദിനാൾ വലേറിയൻ ഗ്രേഷ്യസ് തിരുമനസ്സുകൊണ്ട് ആശീർവ്വദിച്ച് പ്രതിഷ്ഠിച്ചു. കെട്ടിടം പണി നടന്നുകൊണ്ടിരിക്കുമ്പോൾ തന്നെ 1959 ഓഗസ്റ്റ് 15–ാം തീയതി എട്ട് കിടക്കകളോടുകൂടി ചെറുപുഷ്പഗിരി അരമന കെട്ടിടത്തിൽ സ്ത്രീകൾക്കും കുട്ടികൾക്കുമായി പുഷ്പഗിരി ചികിത്സാലയം ആരംഭിച്ചു. പണിപൂർത്തിയായ ആദ്യ ഇരുനില കെട്ടിടം "മാർ സേവേറിയോസ് ബ്ലോക്ക്" എന്നപേരിൽ 1960 മാർച്ച് 13ന് ഞായറാഴ്ച മാർപ്പാപ്പായുടെ ഇന്ത്യയിലെ പ്രതിനിധി അഭിവന്ദ്യ ജെ. ആർ. നോക്സ് കൂദാശ ചെയ്തു പ്രതിഷ്ഠിക്കുകയും കേരളത്തിന്റെ മുഖ്യമന്ത്രി പട്ടം എ. താണുപിള്ള ഉദ്ഘാടനം നിർവ്വഹിക്കുകയും ചെയ്തു.

ആശുപത്രി തുടങ്ങാൻ ആലോചന ആരംഭിച്ചതു മുതൽ അനുഭവജ്ഞാനമുള്ള, പ്രഗത്ഭരായ ഡോക്ടർമാർക്കും നേഴ്സുമാർക്കുമായി അഭിവന്ദ്യ സക്കറിയാസ് മാർ അത്തനാസിയോസ് പിതാവ് പാശ്ചാത്യ രാജ്യങ്ങളിലെ സന്യാസിനി സമൂഹങ്ങളുമായി ബന്ധപ്പെട്ടുകൊണ്ടിരുന്നു. ബൽജിയത്തിൽ നിന്നുള്ള "Auxiliares Feminines Internationales" (International Auxiliary Sisters) ന്റെ ചുമതലയിലായിരുന്നു ആശുപത്രിയുടെ ആരംഭം. ബഹു. അലക്സാണ്ടർ പയ്യംപള്ളിൽ അച്ചനെ ആശുപത്രിയുടെ മേൽനോട്ടക്കാരനായി അഭിവന്ദ്യ പിതാവ് നിയമിച്ചു. ബൽജിയത്തിലെ ബ്രസ്സൽസിൽ നിന്നെത്തിയ ഡോ. സി. ബോറിയ, ഡോ. സി. ബറൂഫി, സിസ്റ്റർ അലീന കത്താനി എന്നിവരായിരുന്നു തുടക്കകാലത്തെ ആതുരശുശ്രൂഷാ സംഘം. തുടർന്ന് ബഥനി സന്യാസിനി സമൂഹത്തിൽനിന്ന് ഏതാനുപേരെ അഭിവന്ദ്യ പിതാവുതന്നെ ഇന്ത്യയുടെ പലഭാഗത്തും, വിദേശത്തും വിട്ട് നഴ്സിംഗും, ലാബറോട്ടറി കോഴ്സും, ഫാർമസി കോഴ്സും പഠിപ്പിച്ചു. ഏതാനും വർഷങ്ങൾക്കുള്ളിൽ സിസ്റ്റർ ജസീന്ത(നഴ്സിംഗ്, ഗുണ്ടൂർ) സിസ്റ്റർ എമിലി, സിസ്റ്റർ വിർജീനിയ (ഫാർമസി, ഗുണ്ടൂർ) സിസ്റ്റർ ബർക്ക്മൻസ്, സിസ്റ്റർ റീത്താമേരി (നഴ്സിംഗ്, ബർവാഡാ) സിസ്റ്റർ അസ്സീസ്സി (നഴ്സിംഗ്, തിരുവനന്തപുരം) സിസ്റ്റർ റോസ് മേരി (നഴ്സിംഗ്, വിജയവാഡാ) സിസ്റ്റർ ലൂസി, സിസ്റ്റർ ലിയോ (നഴ്സിംഗ്, അയർലൻഡ്) സിസ്റ്റർ ജോർജിയ (നഴ്സിംഗ് കൊട്ടിയം, മംഗലാപുരം, ബാംഗളൂർ) സിസ്റ്റർ വിയാനി (നഴ്സിംഗ്, കൊട്ടിയം), സിസ്റ്റർ റെജീന, സിസ്റ്റർ തെരസിറ്റാ, സിസ്റ്റർ ഫെലിക്സ് തുടങ്ങിയവർ ആശുപത്രിയിൽ സേവനത്തിനെത്തി. ഡോ. ബോറിയ മെഡിക്കൽ സുപ്രണ്ടിന്റെയും സിസ്റ്റർ അലീന മേട്രന്റെയും, ഫെർനാൺഡേ ഓഫീസിന്റെയും ചുമതലകൾ വഹിച്ചു. ആരംഭത്തിൽ തിരുമൂലപുരം മഠത്തിൽ താമസിച്ചിരുന്ന വിദേശ സിസ്റ്റേഴ്സ് മൂന്നു മാസത്തിനുശേഷം തീപ്പനി ജംഗ്ഷനിൽ ഒരു വാടക വീട്ടിലേക്ക് താമസം മാറ്റി. ചെറുപുഷ്പഗിരി അരമനയുടെ മുകളിലത്തെ നിലയിൽ സിസ്റ്ററുമാരുടെ താമസവും താഴത്തെ നിലയിൽ ഔട്ട് പേഷ്യന്റ് വാർഡും, ഡോക്ടർമാരുടെ പരിശോധന മുറികളും, ലാബും, ഫാർമസിയും എന്നിവയുമായിട്ടായിരുന്നു തുടക്കം. പുതിയ കെട്ടിടത്തിൽ A, B ബ്ലോക്കുകളിൽ മെഡിക്കൽ വാർഡും ഗൈനി വാർഡും പ്രവർത്തിച്ചു. ഡ്രൈവർ വർഗീസ്സും, ചാക്കോയും പ്രാരംഭം മുതൽ ആശുപത്രി സേവനത്തിനുണ്ടായിരുന്നു. കാലാന്തരത്തിൽ സി.ലാളിത്യ, സി. ലിസ്യു, സി. സേവന തുടങ്ങി അനേക ബഥനി സിസ്റ്റർമാർ സേവനത്തിനെത്തി.

വിദേശികളായ ഡോക്ടർമാരോടൊപ്പം ചെങ്ങന്നൂർ പൂപ്പള്ളിൽ ഡോ. പി. വി. കോശിയും (1960) ആരംഭംമുതൽ

ഫിസിഷ്യനായും സർജനായും സേവനം ചെയ്തിരുന്നു. (ഇദ്ദേഹത്തിന്റെ മകനാണ് പുഷ്പഗിരിയിലെ ഹാർട്ട് സെപ്ഷ്യലിസ്റ്റ് ഡോ. ജോർജ്ജ് കോശി). പിന്നീട് കാഞ്ഞിരപ്പള്ളി കരിപ്പാപ്പറമ്പിൽ ഡോ. ഡൊമിനിക്കും തിരുവല്ല സർക്കാർ ആശുപത്രിനിന്ന് അവധിയെടുത്ത് പുഷ്പഗിരിയിൽ സേവനം ചെയ്തു. 1964 കാലഘട്ടമായപ്പോഴേക്കും വിദേശിയരായ ഡോക്ടർമാർ ആശുപത്രിയിൽ നിന്നും മടങ്ങിപ്പോയി. ഏതാനുംപേർ കുറേക്കാലം വാഗമണ്ണിൽ ഒരു ക്ലീനിക് നടത്തിയിരുന്നു.

ആശുപത്രി എന്ന ആശയം ഉടലെടുത്തപ്പോൾ 1958 ൽ തന്നെ ഭാവിപ്രവർത്തനങ്ങൾക്കായി തിരുവല്ലാ മെഡിക്കൽ സർവ്വീസ് സെന്റർ എന്നൊരു ക്രമീകരണം ഉണ്ടാക്കിയിരുന്നു അല്മായരും സന്യസ്തരും വൈദികരും ചേർന്ന ഒരു നൈയ്യാമിക ക്രമീകരണമായിരുന്നത്. അഭിവന്ദ്യ സക്കറിയാസ് മാർ അത്തനാസിയോസ് പിതാവിന്റെ സഭാവീക്ഷണം വ്യക്തമാക്കുന്ന ഒരു സംവിധാനമായിരുന്നു അത്. സെന്ററിന്റെ പ്രസിഡണ്ടും സെക്രട്ടറിയും അല്മായരായിരുന്നു എന്നത് പ്രത്യേകം ശ്രദ്ധേയമാണ്. പ്രസിഡണ്ട് ശ്രീ. പി. ഒ. ജോണും, സെക്രട്ടറി ശ്രീ. എം. ഒ. വർഗീസ് മേളാംപറമ്പിലും. ഗവേണിംഗ് കൗൺസിൽ കൂടിയാണ് തീരുമാനങ്ങൾ കൈക്കൊണ്ടിരുന്നതും നിയമങ്ങൾ നടത്തിയിരുന്നതും സാധനസാമിഗ്രികളും ഉപകരണങ്ങളും വാങ്ങിയിരുന്നതും. പ്രസ്തുത പാരമ്പര്യം ഇന്നും പുഷ്പഗിരിയിൽ തുടരുന്നു.

പുഷ്പഗിരി ആശുപത്രിയുടെ ആരംഭകാലത്ത് മേളാംപറമ്പിൽ ശ്രീ. എം. ഒ. വർഗീസിന്റെ സേവനവും നേതൃത്വവും എടുത്തു പറയേണ്ടതാണ്. ഇപ്പോഴും പുഷ്പഗിരി മെഡിക്കൽ സൊസൈറ്റിയുടെ ജനറൽ ബോഡിയിലും ഗവേണിംഗ് കൗൺസിലിലും അതിരൂപതയിലെ പ്രഗത്ഭരായ അല്മായരുടെ സാന്നിദ്ധ്യവും നേതൃത്വവുമുണ്ട്. ഗവേണിംഗ് കൗൺസിൽ വൈസ് പ്രസിഡണ്ടായ് ഡോ. ഏബ്രഹാം വർഗീസ് വട്ടശ്ശേരിയും ശ്രീ. ജേക്കബ് പുന്നൂസ് ഐ. പി. എസ്സ് എക്സിക്യൂട്ടിവ് ഡയറക്ടറും വർഗീസ് അലക്സാണ്ടർ കല്ലറയ്ക്കൽ എക്സ്പോർട്ട് അംഗവുമായി നേതൃത്വ നല്കുന്നു.

ആരംഭകാലത്ത് സേവനത്തിനായി കടന്നുവന്ന വിദേശിയരായ സിസ്റ്റേഴ്സിന്റയും ബഥനിയിലെ നമ്മുടെ സിസ്റ്റേഴ്സിന്റെയും ത്യാഗോജ്ജ്വലമായ സേവനമാണ് ആശുപത്രിയുടെ അടിത്തറ ഉറപ്പിച്ചത്. ആരംഭകാലത്തെ ഒരു രേഖയിൽ ഇപ്രകാരം കാണുന്നു: ഡോ. ബോറിയ MD മെഡിക്കൽ ഓഫീസർ ഇൻ ചാർജ്ജ്, ഡോ. സി. ബറൂഫി MD ഫിസിഷ്യൻ, സിസ്റ്റർ അലീന കത്താനി നഴ്സിംഗ് സുപ്രണ്ട്, ഫെർനാൺഡേറസിക്കോട്ട് അഡ്മിനിസ്ട്രേറ്റർ, സിസ്റ്റർ ജസിന്താ നേഴ്സ്, സിസ്റ്റർ റീത്താമേരി നേഴ്സ് ആന്റ് മിഡ്വൈഫ്, സിസ്റ്റർ ബർക്ക്മൻസ് നേഴ്സ് ആന്റ് മിഡ്വൈഫ്, സിസ്റ്റർ എമിലി കമ്പോണ്ടർ, സിസ്റ്റർ വിർജീനിയ കമ്പോണ്ടർ, സിസ്റ്റർ റെജീനാ ലാബ് അസിസ്റ്റന്റ്, സിസ്റ്റർ ജോർജിയ ഓക്സിലിയറി നേഴ്സ്, സിസ്റ്റർ ജോസഫയ്ൻ കിച്ചൺ സൂപ്രണ്ട്, ഇവർ എല്ലാവരും ശമ്പളം പറ്റാതെയാണ് സേവനം ചെയ്തിരുന്നത്. വിദേശ സിസ്റ്റർമാർ മടങ്ങിപ്പോയിക്കഴിഞ്ഞിട്ടും പുഷ്പഗിരിയിൽ രാപകലില്ലാതെ വിവിധ തസ്തികകളിൽ ജോലിചെയ്ത ബഥനി സന്യാസിനികളുടെ പ്രാർത്ഥനയുടെയും വിയർപ്പിന്റെയും വിലയാണ് ഇന്നത്തെ പുഷ്പഗിരി എന്നു പറഞ്ഞാൽ അതിൽ അതിശയോക്തിയില്ല.

സിസ്റ്റർമാരോടൊപ്പം ആരംഭകാലത്ത് സേവനം ചെയ്തിരുന്ന ഏതാനും വ്യക്തികളുടെ പേരുകളും അവർക്കുന ല്കിയിരുന്ന പ്രതിഫലവും ഒരു ആദ്യകാലരേഖകളിൽ ദൃശ്യമാണ്. ആദ്യമായി പുഷ്പഗിരി സേവനത്തിനെത്തിയ ഡോ. പി. വി. കോശി എം. ബി. ബി. എസ്സ് സർജൻ 500 രൂപ, റെയ്ച്ചൽ ഫിലിപ്പ് നേഴ്സ് 70 രൂപ, സൂസമ്മ കുരിയാക്കോസ് നേഴ്സ് & മിഡ്വൈഫ് 80 രൂപ, ശോശാമ്മ വർക്കി നഴ്സ് & മിഡ് വൈഫ് 80 രൂപ, ഏലിക്കുട്ടി പി. മാത്യൂ നേഴ്സ് 70 രൂപ, റോസ വാഷർവുമൺ 45 രൂപ, വി. റ്റി. ചെറിയാൻ അറ്റൻഡർ 30 രൂപ, പോത്തൻ ഗാർഡനർ 45 രൂപ. 1959 മുതൽ ഇങ്ങനെയുള്ള ആയിരങ്ങളുടെ അദ്ധ്വാന ഫലമാണ് ഇന്നത്തെ പുഷ്പഗിരി.

വിദേശിയർ പോയപ്പോൾ സിസ്റ്റർ. ഡോ. സ്കൊളാസ്റ്റിക്കാ മെഡിക്കൽ സൂപ്രണ്ടും, സിസ്റ്റർ റീത്താമേരി നഴ്സിംഗ് സുപ്രണ്ടും സിസ്റ്റർ അസ്സീസ്സി ട്യൂട്ടറുമായി ചുമതലയേറ്റു. 1964 – ൽ ബഹു അലക്സാണ്ടർ പയ്യപള്ളിൽ അഡ്മിനിസ്ട്രേറ്റർ സ്ഥാനത്തുനിന്നു രൂപതയിലെ അജപാലന ശുശ്രൂഷയിലേക്ക് മാറി. പകരം ബഹു. ജോർജ്ജ് വർഗ്ഗീസ് പാലത്തിങ്കൽ അച്ചൻ ചുമതലയേറ്റു. 1967– ൽ ANM (Auxiliary Nursing and midwifery) കോഴ്സും 1968 – ൽ GNM (General Nursing and midwifery) കോഴ്സും ആരംഭിച്ചു. ആദ്യബാച്ചിൽ എട്ട് പേർക്കായിരുന്നു പ്രവേശനാനുവാദം ഉണ്ടായിരുന്നത്. 1968 – ൽ പുതിയ ഒരു കെട്ടിടം പണിത് അതിൽ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻ കൂറിന്റെ എക്സ്റ്റൻഷൽ കൗണ്ടറും ഒരു തപാൽ ആഫീസും അവിടെ ആരംഭിച്ചു. പ്രസ്തുത കെട്ടിടത്തിൽ അഡ്മിനിസ്ട്രേറ്റർക്ക് താമസി



ക്കാൻ വേണ്ട മുറികളും ഉണ്ടായിരുന്നു. 1969 ഏപ്രിൽ 15 ൽ ബഹു. ജോർജ്ജ് വർഗീസ് പാലത്തിങ്കൽ അച്ചൻ ആശുപത്രി ചുമതലയിൽ നിന്ന് മാറിയതിനെ തുടർന്ന് ബഹു. സൈമൺ പുളിയങ്കീഴ് അച്ചൻ അഡ്മിനിസ്ട്രേറ്ററായി ചുമതലയേറ്റു യുവഡോക്ടറായ പി. കെ ബഞ്ചമിൻ, MD പാസ്സായ ഉടൻ തന്നെ കൊട്ടിയം ബെൻസിഗർ ആശുപത്രിയിൽ നിന്നും പുഷ്പഗിരിയിലെത്തി ചീഫ് ഫിസിഷ്യനായി ചുമതലയേറ്റു. കോട്ടയം മെഡിക്കൽ കോളേജിൽ നിന്നും വിരമിച്ച ഡോ. മേരി ഫിലിപ്പ് (മമ്മി) 1971 – ൽ ഗൈനക്കോളജിസ്റ്റായി ചുമതലയേറ്റു. ആശുപത്രിയുടെ ഔട്ട് പേഷ്യന്റ് വിഭാഗത്തിന്റെ ഒരു ഭാഗം തിരുവല്ല ടൗണിൽ എം.സി. റോഡ് സൈഡിൽ പുതുതായി നിർമ്മിച്ച കെട്ടിടത്തിൽ പ്രവർത്തനം ആരംഭിച്ചത് രോഗികൾക്ക് വലിയ സഹായമായിരുന്നു. (ഇപ്പോൾ Club 7 ഇരിക്കുന്ന സ്ഥലത്തായിരുന്നു അത്) തിരുവനന്തപുരം മെഡിക്കൽ കോളജിൽ നിന്ന് തൊറാസിക് സർജൻ ഡോ. ഹരിഹരഅയ്യർ പുഷ്പഗിരിയിൽ സർജനായി ചുമതലയേറ്റു. രോഗികളുടെയും പൊതുജനങ്ങളുടെയും സൗകര്യാർത്ഥം. 1970 – ൽ ആശുപത്രി പരിസരത്ത് ഒരു ക്യാന്റിൻ ആരംഭിച്ചു. ബഥനി സിസ്റ്റേഴ്സിനായി ആശുപത്രി വളപ്പിൽ ഒരു മഠവും ചാപ്പലും പണിതതും ഈ കാലഘട്ടത്തിലാണ്. 1972 ബഹു. സൈമൺ പുളിയങ്കീഴിൽ അച്ചൻ അഡ്മിനിസ്ട്രേറ്റർ സ്ഥാനത്തുനിന്നു മാറുകയും ബഹു. അലക്സാണ്ടർ പയ്യപ്പള്ളിൽ അച്ചൻ രണ്ടാം പ്രാവശ്യം ചുമതലയേല്ക്കുകയും ചെയ്തു. അദ്ദേഹത്തിന്റെ രണ്ടാം വരവ് പുഷ്പഗിരി ആശുപത്രിയുടെ പൂക്കാലമായിരുന്നു. ഗൈനിക്കോളജി, ഇ. എൻ. റ്റി, ഓർത്തോപീഡിക് ഡിപ്പാർട്ടുമെന്റുകൾ പ്രവർത്തനം തുടങ്ങി. അഞ്ച് നിലയിൽ പുതിയ ഓ. പി. വിഭാഗം തയ്യാറായതിനെ തുടർന്ന് ടൗണിലെ ഓ. പി. നിർത്തലാക്കി. ടൗണിൽ നിന്ന് ആശുപത്രിയിലേക്ക് പുഞ്ചയിലൂടെ ആശുപത്രിചെലവിൽ റോഡ് നിർമ്മിച്ച് രോഗികളുടെ യാത്രാ ക്ലേശം പരിഹരിച്ചു. ഈ കാലത്താണ് പുഷ്പഗിരിയുടെ വകയായിരുന്ന മുന്നേക്കർ വരുന്ന സ്ഥലം നഗരസഭയ്ക്ക് സൗജന്യമായി നല്കിയതും അവിടെ തിരുവല്ല പബ്ലിക്ക് സ്റ്റേഡിയം രൂപപ്പെട്ടതും. 1981 –ൽ മൾട്ടിപർപ്പസ് ഹെൽത്ത് വർക്കേഴ്സ് കോഴ്സും 1982–ൽ മെഡിക്കൽ ലബോറട്ടറി കോഴ്സും ആരംഭിച്ചു. 1995 ൽ ബഹു. സ്റ്റീഫൻ തോട്ടത്തിലിനെ ആശുപത്രി ഭരണ ചുമതലകളിൽ ബഹു. അലക്സാണ്ടർ പയ്യംപള്ളിൽ അച്ചനെ സഹായിക്കാൻ അസിസ്റ്റന്റ് അഡ്മിനിസ്ട്രേറ്ററായി നിയമിച്ചു.

ബഹു. അലക്സാണ്ടർ പയ്യംപള്ളിൽ അച്ചന്റെ രണ്ടാംവരവിന്റെ കാലത്ത് പുഷ്പഗിരി ആയിരം കിടക്കകളുള്ള മൾട്ടീ സെപ്ഷ്യാലിറ്റി ആശുപത്രിയായി വളർന്നു. 1996 ൽ ബഹു. അലക്സാണ്ടർ പയ്യംപള്ളിൽ അച്ചൻ സ്ഥലം മാറിയപ്പോൾ ബഹു. സ്റ്റീഫൻ തോട്ടത്തിൽ അച്ചൻ പുഷ്പഗിരിയുടെ ഭരണ സാരഥ്യം ഏറ്റെടുത്തു. 1994 ജൂലൈ 14 ന് കല്ലിട്ട് പണി ആരംഭിച്ചിരുന്ന ആറുനില സപ്തതിബ്ലോക്ക് 1998 ഫെബ്രുവരി 20 ന് കൂദാശചെയ്തു പ്രവർത്തനസജ്ജമാക്കി. മൂന്നു വർഷത്തെ നേതൃത്വത്തിനുശേഷം ബഹു. സ്റ്റീഫൻ തോട്ടത്തിൽ അച്ചൻ സ്ഥലം മാറിയതിനെതുടർന്ന് ബഹു. ഏബ്രഹാം മുളമൂട്ടിൽ അച്ചൻ 1998 മുതൽ അഡ്മിനിസ്ട്രേറ്ററായി ചുമതലയേറ്റു. എന്നാൽ അദ്ദേഹത്തിന് 2001 ൽ ഹൃദയസംബന്ധമായ ശസ്ത്രക്രീയയെ തുടർന്ന് ദീർഘകാല വിശ്രമം ആവശ്യമായി വന്നതിനാൽ ആശുപത്രിയുടെ ചുമതലയിൽ നിന്ന് വിടുതൽ നല്കി. 2001 മുതൽ ബഹു. ഏബ്രഹാം കാക്കനാട്ട് അച്ചൻ ആശുപത്രിയുടെ ചുമതലയേറ്റതിനെ തുടർന്ന് ഒരു മെഡിക്കൽ കോളേജ് ആരംഭിക്കുന്നതിനെക്കുറിച്ചുള്ള ആലോചനകളും ഒരുക്കങ്ങളും തുടങ്ങി. 1992 –ൽ പുഷ്പഗിരി മെഡിക്കൽ സൊസൈറ്റി രജിസ്റ്റർ ചെയ്ത് (Reg. No. P 73/ 92) ആശുപത്രിയും നഴ്സിംഗ് സ്ക്കൂളും, മെഡിക്കൽ ലബോറട്ടറി ടെക്നോളജി സ്ക്കൂളും സൊസൈറ്റിയുടെ കീഴിലാക്കി. 2001 – ൽ തന്നെ മെഡിക്കൽ കോളേജിനും നഴ്സിംഗ് കോളേജിനുമുള്ള അപേക്ഷകൾ സമർപ്പിച്ചിരുന്നു. കേരളത്തിന്റെ ചരിത്രത്തിൽ ആദ്യമായി അനുവാദം കിട്ടിയ നാല് സ്വാശ്രയ മെഡിക്കൽ കോളേജ്കളിൽ ഒന്നായിരുന്നു പുഷ്പഗിരി. (കൊച്ചി അമൃത, കോലഞ്ചേരി, കാരക്കോണം എന്നിവയായിരുന്നു മറ്റ് മൂന്ന് എണ്ണം).

### അണിയറപ്രവർത്തനങ്ങൾ

മെഡിക്കൽ കോളേജായുള്ള മുന്നേറ്റത്തിന്റെ ചരിത്രം അല്പം വിശദമായി കാണേണ്ടതുണ്ട്. മെഡിക്കൽ വിദ്യാഭ്യാസത്തിന് പരിമിതമായ സർക്കാർ സ്ഥാപനങ്ങൾ മാത്രം ഉണ്ടായിരുന്ന കേരളത്തിലെ കുട്ടികൾ മെഡിസിനും നഴ്സിംഗിനും മറ്റ് പാരാമെഡിക്കൽ കോഴ്സുകൾക്കു അയൽ സംസ്ഥാനങ്ങളെയാണ് ആശ്രയിച്ചിരുന്നത്. ഭീമമായ തലവരിപ്പണവും ഫീസും നല്കിയാണ് പ്രവേശനം നേടിയിരുന്നതെങ്കിലും താമസത്തിനും പഠനത്തിനും വളരെ പരിമിതമായ സൗകര്യങ്ങൾ മാത്രമെ അവിടെ ലഭിച്ചിരുന്നുള്ളു. വീട്ടിൽ നിന്ന് മാറിയുള്ള താമസം, ഗുണമേന്മകുറഞ്ഞ ഭക്ഷണം, വ്യത്യസ്ഥമായ ഭാഷ, കാലാവസ്ഥ, സംസ്കാരം ഇവയൊക്കെ മാതാപിതാക്കളെയും വിദ്യാർത്ഥികളെയും ഒരുപോലെ അലട്ടിയിരുന്നു. ഈ പശ്ചാത്തലത്തിൽ സഭാമക്കളും അല്ലാത്തവരുമായ അനേകരുടെ ആഗ്രഹവും നിരന്തരമായ അഭ്യർത്ഥനയും, ആരോഗ്യ മേഖലയിലെ പ്രവർത്തകരിൽ സഭയുടെ ധാർമ്മിക ദർശനങ്ങൾക്കനുസൃതമായ രൂപീകരണം നല്കുകയും ചെയ്യുക എന്ന ചിന്തയുമാണ് തിരുവല്ലാ അതിരൂപതാനേതൃത്വത്തെ മെഡിക്കൽ വിദ്യാഭ്യാസ മേഖലയിലേക്ക് പ്രവേശിക്കുവാൻ പ്രേരിപ്പിച്ചത്.

2001 മാർച്ചിൽ ബഹു. എബ്രഹാം കാക്കനാട്ടച്ചൻ മുഖ്യകാര്യദർശിയായി ചുമതലയേറ്റതിനോടുകൂടിയാണ് മെഡിക്കൽ കോളജ് എന്ന ആഗ്രഹത്തിന് ചിറകുമുളച്ചുതുടങ്ങിയത്. കൃത്യമായ പഠനത്തോടും ഗൃഹപാഠത്തോടും കൂടിയായിരുന്നു ശ്രമം ആരംഭിച്ചത്. പ്ലാന്റേഷൻ കോർപ്പറേഷനിലെ വെൽഫയർ ഓഫീസറും തിരുവല്ല സോഷ്യൽ സർവീസ് സൊസൈറ്റിയുടെ മുൻ പ്രോജക്റ്റ് ഓഫീസറുമായിരുന്നു ശ്രീ. ജോസഫ് തുണ്ടിയിലിനെയും ശ്രീ.ജോൺസൺ പൗലോസിനെയും ശ്രീ.ഏബ്രഹാം വി. അലക്സിനെയും പ്രോജക്റ്റ് റിപ്പോർട്ടു തയ്യാറാക്കാൻ ചുമതലപ്പെടുത്തി. ഇതിനോടകം സംസ്ഥാന സർക്കാരിൽ നിന്ന് എസ്സൻഷ്യാലിറ്റി സർട്ടിഫിക്കറ്റും (Order No. 24039/S3/ HFWD dated 23. 08. 2001) മഹാത്മാഗാന്ധി സർവ്വകലാശാലയിൽ നിന്ന് എൻ. ഓ. സി യും (Letter No. AcA1/1/1762/01 dated 28. 08. 2001) ലഭിച്ചതനുസരിച്ച് മെഡിക്കൽ കോളേജ് തുടങ്ങാനുള്ള അപേക്ഷയും പ്രോജക്ട്

റിപ്പോർട്ടുംകൂടി ഇന്ത്യൻ മെഡിക്കൽ കൗൺസിലിന് സമർപ്പിച്ചു. മെഡിക്കൽ കൗൺസിലിന് സ്വാശ്രയ മേഖലയിൽനിന്ന് ലഭിച്ചിട്ടുള്ളതിൽ ഏറ്റവും ശാസ്ത്രീയവും വിശദവുമായ അപേക്ഷയും പ്രോജക്ട് പ്രൊപ്പോസലും പുഷ്പഗിരി മെഡിക്കൽ സൊസൈറ്റിയുടേതായിരുന്നു എന്ന് ആ കാലത്ത് ഡൽഹിയിൽ ശുശ്രൂഷ ചെയ്തിരുന്ന ഞാൻ മനസ്സിലാക്കിയിരുന്നു.

അനുവാദം ലഭിക്കും എന്നുള്ള പ്രതീക്ഷയിൽ വേണ്ടക്രമീകരണങ്ങൾ ചെയ്യുവാൻ ആരംഭിച്ചിരുന്നു. കോട്ടയം മെഡിക്കൽ കോളേജിൽ നിന്നു വിരമിച്ച പ്രിൻസിപ്പാൾ ഡോക്ടർ ജോർജ്ജ് പോളിനെ ആരംഭിക്കുവാൻ ആഗ്രഹിക്കുന്ന പുഷ്പഗിരി മെഡിക്കൽ കോളേജിന്റെ പ്രിൻസിപ്പാൾ ആയി നിയമിക്കുകയും 2001 ഒക്ടോബർ 16 ന് ചുമതലയെടുത്ത് പ്രവർത്തനം ആരംഭിക്കുകയും ചെയ്തു. കോട്ടയം സ്കൂൾ ഓഫ് മെഡിക്കൽ എഡ്യുക്കേഷനിൽ നിന്നുവിരമിച്ച ഡോക്ടർ ഇട്ടി സോമനെ അനാറ്റമി വകുപ്പിനുവേണ്ട ക്രമീകരണങ്ങൾ ചെയ്യുവാൻ 2001 നവംബർ 1 മുതൽ നിയമിച്ചു. ഡോക്ടർ അന്നമ്മ പോൾ(അനാറ്റമി) ഡോക്ടർ തോമസ് ജോർജ്ജ് (ബയോകെമസ്ട്രി) ഡോക്ടർ മേരി വിൻസന്റ് (ഫിസിയോളജി) എന്നിവരെ വകുപ്പ് തലവന്മാരായി 2001 നവംബർ തുടക്കം മുതൽ നിയമിച്ചതും. അവശ്യം വേണ്ട മറ്റ് ഉദ്യോഗസ്ഥരെയും നിയമിച്ചതും ഒരുക്കങ്ങൾ ധൃതഗതിയിലാക്കി.

മെഡിക്കൽ കൗൺസിൽ 2001 നവംബർ 26, 27 തീയതികളിൽ ആദ്യ പരിശോധനയും 2002 ഏപ്രിൽ 13, 14 തീയതികളിൽ രണ്ടാം ഘട്ടപരിശോധനയും നടത്തിയതിന്റെ ഫലമായി കേന്ദ്ര സർക്കാരിൽ നിന്നുള്ള അനുവാദം 2002 മെയ് 24 ന് ലഭിച്ചു (Order No. U 12012/ 49/ 2001 - ME (P II)). അടുത്തപടിയായി ഏഴ് കോടി രൂപ ബാങ്ക് ഗ്യാരന്റി കാണിച്ചുകൊണ്ട് മെഡിക്കൽ കൗൺസിലിന്റെ അവസാന പരിശോധന നടത്തി മെഡിക്കൽ കോളേജ് തുടങ്ങാനുള്ള അനുവാദത്തിനായി മെഡിക്കൽ കൗൺസിലിന് അപേക്ഷ നല്കി. 2002 ഓഗസ്റ്റ് ആദ്യപകുതിയിൽ അവർ പരിശോധന നടത്തി മെഡിക്കൽ കോളേജ് തുടങ്ങുവാൻ അനുവാദം നല്കാൻ സർക്കാരിനോട് ആവശ്യപ്പെട്ടതനുസരിച്ച് കേന്ദ്ര



സർക്കാർ 2002 സെപ്റ്റംബർ 18 ന് അനുവാദപത്രം നല്കി (Order No. U 12012/ 49/ 2001 - ME (P II)). നൂറ് വിദ്യാർത്ഥികൾക്ക് പ്രവേശനം നല്കാൻ കേരള സർക്കാരും അനുമതിനല്കി. (G. O. No. 2481 / 2002 FWD dated 11. 10. 2002).

2002 ഡിസംബർ 2-ാം തീയതിയിലെ പ്രിൻസിപ്പാൾ ഡോക്ടർ ജോർജ്ജ് പോളിന്റെ ആകസ്മിക നിര്യാണം പ്രഥമ ബാച്ചിന്റെ ക്ലാസ്സുകൾ തുടങ്ങുവാൻ താമസം വരുത്തി. 2003 ജനുവരി 16 ന് ഡോക്ടർ രാജൻ മാഞ്ഞൂരാൻ പ്രിൻസിപ്പാൾ ആയി ചുമതലയേല്ക്കുന്നതുവരെ ഡോക്ടർ അന്നമ്മ പോൾ പ്രിൻസിപ്പാളിന്റെ ചുമതല വഹിച്ചു. ചിരകാലാഭിലാഷം പൂവണിഞ്ഞുകൊണ്ട് 2002 ഡിസംബർ 10-ാം തീയതി സ്പതതി ബ്ലോക്കിന്റെ മുകളിലത്തെ നിലയിൽ ക്ലാസ്സുകൾ ആരംഭിച്ചു. രണ്ടാം ബാച്ച് തുടങ്ങാനുള്ള അനുവാദം 2003 ജൂലൈ 10 നും, മൂന്നാം ബാച്ച് തുടങ്ങാനുള്ള അനുവാദം 2004 ജൂൺ 24 നും നാലാം ബാച്ചിനുള്ള അനുവാദം 2005 ജൂലൈ 1 നും അഞ്ചാം ബാച്ചിനുള്ള അനുവാദം 2006 ജൂൺ 21 നും ആറാം ബാച്ചിനുള്ള അനുവാദം 2007 ജൂലൈ 24നും, സ്ഥിര അംഗീകാരം 2008 ജൂൺ 24 നും ലഭിച്ചു. 2006 ഫെബ്രുവരിയിൽ ഹാർട്ട് ഇൻസ്റ്റിട്യൂട്ട് തുടങ്ങിയപ്പോൾ പ്രൻസിപ്പാൾ ഡോക്ടർ രാജൻ മാഞ്ഞൂരാൻ അതിന്റെ ഡയറക്ടറായി നിയമിതനായതിനെതുടർന്ന് 2006 ഫെബ്രുവരി 16 മുതൽ ഡോക്ടർ ഏബ്രഹാം ജോസ് പ്രിൻസിപ്പാളായി ചുമതലയേറ്റു. 2002 ഏപ്രിൽ ഒന്നിന് ഡോ. ഏബ്രഹാം ജോസിനെ ഡീനയും ഡോ. എം. ഒ. അന്നമ്മയെ പ്രിൻസിപ്പാൾ ആയും നിയമിച്ചു. പ്രഥമ ബാച്ചിന്റെ പഠനവും പരിശീലനവും 2009 മെയ് 15 ന് വിജയകരമായി പൂർത്തിയായി. ബിരുദദാനച്ചടങ്ങ് 2009 മെയ് 14 ന് സാഘോഷം നടത്തി. 2011 ഓഗസ്റ്റ് ഒന്നു മുതൽ ഒരുമാസക്കാലം ഡോക്ടർ A. S. മാത്യു പ്രിൻസിപ്പാൾ ഇൻ ചാർജ്ജായി പ്രവർത്തിച്ചു. 2011 സെപ്റ്റംബർ 15 മുതൽ 2012 സെപ്റ്റംബർ മൂന്ന് വരെ ഡോക്ടർ ജോൺ എബ്രഹാം പ്രിൻസിപ്പാളായിരുന്നു. 2012 സെപ്റ്റംബർ അഞ്ച് മുതൽ ഡോക്ടർ T. P. തങ്കപ്പൻ പ്രിൻസിപ്പാളായി സേവനം ചെയ്യുന്നു.

നഴ്സിംഗ് കോളേജ് 2002 -ൽ തന്നെ പ്രവർത്തനം ആരംഭിച്ചു പ്രഥമ പ്രൻസിപ്പാൾ പ്രൊഫ. ബെറ്റി തോമസ് 2002 മുതൽ 2007 വരെയും പ്രൊഫ. ബീനാ ബാസൻ 2007 മേയ് മുതൽ 2015 ഓഗസ്റ്റ് വരെയും, പ്രൊഫ. ഷീബാ സൂസൻ ചാണ്ടി 2015 സെപ്റ്റംബർ മുതൽ 2016 സെപ്റ്റംബർ വരെയും ഡോക്ടർ രേണു ജി 2016 സെപ്റ്റംബർ മുതൽ 2019 ജൂൺ വരെയും നഴ്സിംഗ് കോളേജിനെ വളർത്തി. ഇപ്പോൾ പ്രൊഫ. സിസ്റ്റർ തെരേസ് എസ്. ഐ. സി 2019 ജൂൺ മുതൽ പ്രിൻസിപ്പാളായി സേവനം ചെയ്യുന്നു.

2003 - ൽ സപ്തതി ബ്ലോക്കിന് ഒരു എക്സ്റ്റൻഷൻ കൂടി പണിയിച്ച് C.E.O

യുടെ ഓഫീസ് അവിടേക്ക് മാറ്റി. ഏതാനും V.I.P മുറികളും അവിടെ തയ്യാറാക്കിയിരുന്നു. പുഷ്പഗിരി സെന്റർ ഫോർ ഓവർസീസ് കരിയർ 2003 ലും പുഷ്പഗിരി ഫാർമസികോളജ് 2004 ലും ആരംഭിച്ചു. പ്രഥമ പ്രിൻസിപ്പാൾ പ്രൊഫ. ഡോക്ടർ സന്തോഷ് എം. മാത്യൂസ് 2011 മാർച്ച് 24 വരെയും, ഡോക്ടർ N. A. ഏലിക്കുട്ടി 2011 മാർച്ച് 24 മുതൽ 2012 ജൂൺ 30 വരെയും പ്രൊഫ. ഡോക്ടർ മാത്യു ജോർജ്ജ് 2012 ജൂലൈ ഒന്നു മുതൽ 2019 ജൂൺ 2 വരെയും ഫാർമസി കോളജിനെ നയിച്ചു. 2019 ജൂൺ മൂന്ന് മുതൽ പ്രഥമ പ്രിൻസിപ്പാളായിരുന്ന പ്രൊഫ. ഡോക്ടർ സന്തോഷ് എം. മാത്യൂസ് സ്ഥാപനത്തെ നയിക്കുന്നു. ആൺകുട്ടികൾക്കായി സെന്റ് ജോസഫ്സ് ഹോസ്റ്റലും പെൺകുട്ടികൾക്കായി സെന്റ് മേരീസ് ലേഡീസ് ഹോസ്റ്റലും 2004 ൽ പണി പൂർത്തിയാക്കി ഉപയോഗിച്ചുതുടങ്ങി. ആശുപത്രി വളപ്പിലുണ്ടായിരുന്ന ബഥനി മഠവും ചാപ്പലും പൊളിച്ച് മാറ്റിയിട്ട് 2005-ൽ അവിടെ സെന്റ് തെരേസാസ് ചാപ്പലും ആശുപത്രി സ്ഥാപകൻ അഭിവന്ദ്യ സക്കറിയാസ് മാർ അത്തനാസിയോസ് പിതാവിന്റെ ഓർമ്മക്കായി സെനറ്റ്ഹാളും നിർമ്മിച്ചു. ബഥനി സിസ്റ്റേഴ്സിന് ഹോസ്റ്റലുകളിൽ താമസം ക്രമീകരിച്ചു. 2006 ൽ ജൂണിയർ ഡോക്ടർമാർക്കുള്ള ഹോസ്റ്റലും സീനിയർ ഡോക്ടർമാർക്കായി ഒൻപത് നിലയിൽ ഫാമിലി ഫ്ളറ്റും, സെന്റ് ആൻസ് ഹോസ്റ്റലും നിർമ്മാണം പൂർത്തിയായി. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആദ്യ പ്രാരംഭ സുന്നഹദോസ് ഈ സീനിയർ ഡോക്ടർമാർക്കുള്ള ഫ്ളറ്റ് സമുഛയത്തിലാണ് നടന്നത് എന്നത് ചരിത്രത്തിലെ ഒരു നിയോഗമായിരുന്നു. ആൺകുട്ടികൾക്കുള്ള മൂന്നാമത്തെ ഹോസ്റ്റൽ പോപ്പ് ജോൺപോൾ II ഹോസ്റ്റൽ 2007 ൽ പ്രവർത്തനസജ്ജമായി. 2009 - ൽ സെന്റ് മാർത്താസ് ഹോസ്റ്റലിന്റെ മൂന്നാം നില പൂർത്തിയായി പെൺകുട്ടികൾ താമസമാരംഭിച്ചു.

ബി. എസ്സി. സി. നേഴ്സിംഗിന്റെ പ്രഥമ ബാച്ച് 2008 ലും എം. ബി. ബി. എസ്സിന്റെ പ്രഥമ ബാച്ച് 2009- ൽ പഠനം കഴിഞ്ഞ് പുറത്തിറങ്ങി. നഴ്സിംഗ് കോളേജിൽ ആൺകുട്ടികൾക്ക് പ്രവേശനം അനുവദിച്ചതിനെ തുടർന്ന് പുഷ്പഗിരി കോമ്പൗണ്ടിന്റെ തെക്കേ അതിരിനോടടുത്ത് സ്ഥലം വാങ്ങി ആൺകുട്ടികൾക്കായി ഹോസ്റ്റൽ പണിയിച്ചു. എന്നാൽ പിന്നീട് വിദ്യാർത്ഥികൾ അവിടെ നിന്നും താമസം സഹൃദയ ഹോസ്റ്റലിലേക്ക് മാറി. പിന്നീട് പുതുതായി വരുന്ന ബൈപാസ്സിനോടടുത്ത് കളിസ്ഥലവും, ഡോക്ടർമാർക്കായി പുതിയ ഒരു ഫ്ളാറ്റും, എം. എസ്സി. നേഴ്സിംഗ് വിദ്യാർത്ഥികൾക്കായി പുതിയ ഒരു ഹോസ്റ്റലിനായി മൂന്ന് നിലയും പണിതു. CGFNS, IELTS, NCLEX, RN, MOH, HAAD, DHA, PROMETRIC, OET തുടങ്ങിയ കോഴ്സുകളും പുഷ്പഗിരിയോടനുബന്ധിച്ച് ഈ കാലയളവിൽ ആരംഭിച്ചു.

2004 നോടുകൂടി നൂറ് ഏക്കറോളം സ്ഥലം പെരുന്തുരുത്തിയിൽ വാങ്ങി "പുഷ്പഗിരി മെഡിസിറ്റി"എന്നപേരിൽ വികസിപ്പിച്ചിരുന്ന സ്ഥലത്ത് 2004 - ൽ ഫാർമസികോളേജും, 2006-ൽ ഡന്റൽ കോളേജും ആരംഭിച്ചു. ഫാർമസികോളേജിനും ഡന്റൽ കോളേജിനുമായി രണ്ട് ബഹുനില കെട്ടിട സമുഛയങ്ങളും ആൺകുട്ടികൾക്കും പെൺകുട്ടികൾക്കുമായി ഹോസ്റ്റലുകളും, സൗജന്യ ദന്തൽ ക്ലീനിക്കും പ്രവർത്തനം തുടങ്ങി. ഡന്റൽ കോളജിൽ ബി. ഡി. എസ്സ്, എം. ഡി. എസ്സ് കോഴ്സുകളും ഫാർമസി കോളേജിൽ ബി.ഫാം, എം.ഫാം, ഫാം ഡി എന്നീ കോഴ്സുകളും നടത്തുന്നു. ഡന്റൽ കോളേജിന്റെ പ്രിൻസിപ്പാൾമാരിയി ഡോ. ഉമ്മൻ അജ്ജു ജേക്കബ് (03. 01. 2005 - 07. 07. 2012) ഡോ. എബി മാത്യു. റ്റി (12. 07. 2012 - 19. 06. 2017) എന്നിവർ സ്ഥാപനത്തെ നയിച്ചു. ഇപ്പോൾ ഡോ. കെ. ജോർജ്ജ് വർഗീസ് 19. 06. 2017 മുതൽ നയിക്കുന്നു.

പുഷ്പഗിരി മെഡിക്കൽ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ പിന്നിലെ ശക്തിയായിരുന്ന ബഹു. ഏബ്രഹാം കാക്കനാട്ട് അച്ചൻ 2007 - ൽ പുഷ്പഗിരി സ്ഥാപനങ്ങളുടെ സി. ഇ. ഒ. സ്ഥാനത്തു നിന്ന് വിരമിച്ചു. തുടർന്ന് അദ്ദേഹം മൂവാറ്റുപുഴ രൂപതയുടെ മെത്രാപ്പോലീത്തായായി അഭിഷിക്തനായി.

ഭീമമായ സാമ്പത്തിക ബാദ്ധ്യതയോടുകൂടിയാണ് 2007 മെയ് 25 മുതൽ ബഹു. തോമസ് കൊടിനാട്ടുകുന്നേൽ അച്ചൻ സി. ഇ. ഒ. ആയി ചുമതലയേറ്റതെങ്കിലും അദ്ദേഹത്തിന്റെ കാലത്താണ് പല ഡിപ്പാർട്ടുമെന്റിലും പി. ജി. കോഴ്സുകൾക്കുള്ള അനുവാദം ലഭിക്കുന്നത്. 2008 ജൂൺ 24 ന് കേന്ദ്രസർക്കാരിന്റെ സമ്പൂർണ്ണ അംഗീകാരം മെഡിക്കൽ കോളേജിന് ലഭിച്ചു. അദ്ദേഹത്തിന്റെ ശ്രമഫലമായിട്ടാണ് ചിരകാലാഭിലാഷമായിരുന്ന MRI സ്കാൻ സൗകര്യം ക്രമീകരിക്കുന്നതും പാവപ്പെട്ട രോഗികൾക്ക് സൗജന്യ നിരക്കിൽ സ്കാനിംഗിനുള്ള സൗകര്യം ലഭ്യമാക്കിയതും. നേഴ്സിംഗ് കോളേജിനുവേണ്ടി പുതിയ കെട്ടിടംപണി അദ്ദേഹം ആരംഭിച്ചു. 2011 ഏപ്രിൽ 7 - ന് അദ്ദേഹം ചുമതലയൊഴിയുകയും ബഹു. ഏബ്രഹാം മുളമൂട്ടിൽ അച്ചൻ പത്ത് വർഷത്തെ ഇടവേളക്കുശേഷം രണ്ടാംപ്രാവശ്യം സി. ഇ. ഒ യായി ചുമതലയേല്ക്കുകയും ചെയ്തു. ചെറുപുഷ്പഗിരി അരമന കെട്ടിടം നവീകരിച്ച് പുഷ്പഗിരി മെഡിക്കൽ സ്ഥാപനങ്ങളുടെ കോർപ്പറേറ്റ് ഓഫീസാക്കിയത് ഈ കാലത്താണ്. 2012 മാർച്ച് ഒന്ന് മുതൽ ബഹു. ശമുവേൽ വാഴയിൽ (ഷാജി മാത്യു) അച്ചൻ സി. ഇ. ഒ. ആയി ചുമതലയേറ്റു. 2018 ഫെബ്രുവരി ഒന്ന് മുതൽ ബഹു. ജോസ് കല്ലുമാലിക്കൽ അച്ചൻ സി. ഇ. ഒ. ആയും. 2017 ഡിസംബർ മുതൽ റിട്ടയേഡ് ഡി. ജി. പി. ശ്രീ. ജേക്കബ് പുന്നൂസ് I. P. S എക്സിക്യൂട്ടീവ് ഡയറക്ടറായും പുഷ്പഗിരി സ്ഥാപനങ്ങളെ നയിക്കുന്നു. മദ്ധ്യതിരുവിതാംകൂറിൽ അത്യന്താധുനിക ചികിത്സ സാധാരണക്കാർക്ക് താങ്ങാവുന്ന നിരക്കിൽ എത്തിക്കുക എന്ന പ്രഖ്യാപിത ആദർശവചനം സാക്ഷാത്ക്കരിക്കുവാനുതകുന്ന വിവിധ പദ്ധതികളുമായി ആശുപത്രി അനുദിനം മുന്നേറുന്നു. മെഡിക്കൽ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ ഓരോ വർഷവും ഭീമമായ ഫീസ് ആനുകൂല്യം നല്കുന്നതിനു പുറമേ ആശുപത്രിയിൽ എത്തുന്ന രോഗികൾക്ക് സൗജന്യ നിരക്കിൽ ചികിത്സ ലഭ്യമാക്കുന്നു.

## ഒരല്പം കണക്ക്

അമ്മമാർക്കും കുട്ടികൾക്കുംവേണ്ടി 1959 ഓഗസ്റ്റ് 15 ന് ആരംഭിച്ച പുഷ്പഗിരി ആശുപത്രിയിലെ ആദ്യ ശിശുജനനം പതിമൂന്നു ദിവസങ്ങൾക്കുശേഷം 1959 ഓഗസ്റ്റ് 28-ാം തീയതി (ഏലിയാ




മ്മ)യായിരുന്നു. അന്നുമുതൽ 2019 ജനുവരി 31 വരെ 73906 കുട്ടികൾ ഇവിടെ ഭൂമിയിലേക്കു പിറന്നിട്ടുണ്ട്. പുഷ്പഗിരി ആശുപത്രിയിൽ ചികിത്സതേടി എത്തുന്നവരുടെ എണ്ണം ക്രമാനുഗതമായി വർദ്ധിച്ചുകൊണ്ടാണിരിക്കുന്നത് 2018 വർഷത്തിൽ 3,15,190 രോഗികൾ ചികിത്സ തേടിയപ്പോൾ 2019 ജനുവരി മുതൽ നവംബർ വരെ 3,03302 പേർ ചികിത്സതേടി. എമർജൻസി വിഭാഗത്തിൽ എത്തി ചികിത്സനടത്തിപ്പോയവരുടെ എണ്ണം 2018 – ൽ 48,605 ഉം 2019 നവംബർ വരെ 49,812 ഉം ആയിരുന്നു. ആശുപത്രിയിൽ കിടന്ന് ചികിത്സതേടിയവർ 2018 – ൽ 32411 ഉം 2019 നവംബർ വരെ 32289 ഉം ആണ്. ശസ്ത്രക്രിയകളുടെ കണക്ക് 2018 – ൽ 14871 ഉം 2019 നവംബർ വരെ 16779 ഉം ആണ്.

## സാമൂഹ്യപ്രതിബദ്ധതയുടെ ഏതാനും അടയാളങ്ങൾ

പുഷ്പഗിരിയുടെ സാമൂഹ്യ പ്രതിബദ്ധതയുടെ ഭാഗമായി അനേക പദ്ധതികൾ ആവിഷ്കരിച്ച് നടപ്പാക്കുന്നുണ്ട്. വാർഡിൽ കിടന്നു ചികിത്സതേടുന്നവർക്കും കൂട്ടിരുപ്പുകാർക്കും സൗജന്യമായി ഉച്ചഭക്ഷണം നല്കുന്ന മദർ തെരേസാ ഉച്ചഭക്ഷണ പദ്ധതി വർഷങ്ങളായി സാധുക്കളായ രോഗികളുടെ ആശ്രയമാണ്. ആശുപത്രിയിലെ ജോലിക്കാരും ആശ്രിതരുമായ 1069 രോഗികൾക്ക് 2018 മാർച്ച് മുതൽ 2019 നവംബർ വരെ 1,05,81,356 രൂപയുടെ സൗജന്യം നല്കുകയുണ്ടായി. സാധുക്കളായ രോഗികളെ ഉദ്ദേശിച്ചുള്ള "പ്രിവിലേജ് കാർഡ്" പദ്ധതിപ്രകാരം 2018 മാർച്ച് മുതൽ 2019 നവംബർവരെ 6,523 രോഗികൾക്ക് 9,92,04,235 രൂപയുടെ സൗജന്യം നല്കുകയുണ്ടായി. "ഡീപ്പ് ഡിസ്കൗണ്ട്" പദ്ധതി പ്രകാരം 2019 ഫെബ്രുവരി മുതൽ നവംബർ വരെ 368 രോഗികൾക്ക് 41,74,210 രൂപയുടെ സൗജന്യചികിത്സ ലഭ്യമാക്കി.

"ഗുഡ്‌വീസ് കാർഡ്" പദ്ധതിപ്രകാരം 2019 ഫെബ്രുവരി മുതൽ നവംബർവരെ 11 രോഗികൾക്ക് 98,174 രൂപയുടെ ചികിത്സാസൗജന്യം ലഭ്യമാക്കി. "പെൻഷനേഴ്സ് മെഡിക്കൽ ട്രീറ്റ്മെന്റ് സ്കീം" പ്രകാരം കേന്ദ്രസർക്കാരിൽ നിന്നും കേരളസർക്കാരിൽനിന്നു വിരമിച്ചവർക്ക് സർക്കാർ നിരക്കിൽ ചികിത്സാ ആനുകൂല്യം ലഭ്യമാക്കുന്നു. 2019 ഏപ്രിൽ തുടങ്ങിയ ഈ പദ്ധതിപ്രകാരം നവംബർ വരെ 33 പേർക്ക് 10,64,860 രൂപായുടെ ആനുകൂല്യം ലഭ്യമാക്കി. മേൽകാണിച്ച വിവിധ പദ്ധതികളിലൂടെമാത്രം ആശുപത്രി സ്വന്തം നിലയിൽ 11,51,22,832 രൂപയുടെ ചികിത്സാ സൗജന്യം ലഭ്യമാക്കുകയുണ്ടായി. ഇതിനുപുറമെ 2018 ഏപ്രിൽ മുതൽ 2019 നവംബർ വരെ മാത്രം സർക്കാരിന്റെ ECHS, ESI, ISRO, RSBY, KSP തുടങ്ങിയ പദ്ധതികളുമായി സഹകരിച്ച് ഏറെ സാമ്പത്തിക ഭാരത്തിന്റെ മദ്ധ്യേയും 54481 രോഗികൾക്ക് ഗുണമേന്മയുള്ള ചികിത്സ ലഭ്യമാക്കുകയുണ്ടായി. ഇതേ കാലയളവിൽ വിവിധ ഇൻഷുറൻസ് പദ്ധതികളോട് സഹകരിച്ച് 22040 രോഗികൾക്കും ചികിത്സ ലഭ്യമാക്കി.

## സമാപ്തി

പുഷ്പഗിരി കുടക്കീഴിൽ അരഡസ്സനിലധികം അതിപ്രശസ്തമായ സ്ഥാപനങ്ങൾ. അത്യന്താധുനിക ചികിത്സാ സംവിധാനങ്ങളുള്ള മദ്ധ്യതിരുവിതാംകൂറിലെ ഏറ്റവും വലിയ സൂപ്പർ സ്പെഷ്യാലിറ്റി ആശുപത്രി, ഇരുപത്തിഅഞ്ച് സെപ്ഷ്യാലിറ്റികളും 15 സൂപ്പർ സ്പെഷ്യാലിറ്റികളുമായി നാല്പത് ഡിപ്പാർട്ടുമെന്റുകൾ. 1200 കിടക്കകൾ 430 ഡോക്ടർമാരുടെ സേവനം 1000ൽ അധികം നഴ്സുമാർ 1800 – ൽ അധികം മറ്റ് വിവിധ ഉദ്യോഗസ്ഥർ, പ്രദേശത്തെ ഏറ്റവും വലിയ തൊഴിൽ പരിശീലകയും തൊഴിൽ ദായകയും. സ്വാശ്രയമേഖലയിൽ വിദ്യാർത്ഥികളുടെയും രക്ഷിതാക്കളുടെയും പ്രഥമപരിഗണനയിലുള്ള മെഡിക്കൽ കോളേജ്, 600 ബിരുദ വിദ്യാർത്ഥികൾ, സ്വാശ്രയമേഖലയിൽ കേരളത്തിൽ ഏറ്റവും അധികം ബിരുദാനന്തര ബിരുദ വിദ്യാർത്ഥികളും ഡോക്ടറേറ്റു ചെയ്യുന്നവരും പരിശീലിക്കുന്ന മെഡിക്കൽ കോളേജ്. കോട്ടയം, ആലപ്പുഴ മെഡിക്കൽ കോളേജുകളിൽ നിന്നു വിരമിക്കുന്ന വകുപ്പുതലവന്മാരും പ്രൊഫസർമാരുമായി ഏറ്റവും പ്രഗത്ഭരായ അദ്ധ്യാപകർ സേവനം ചെയ്യുന്ന മെഡിക്കൽ കോളേജ്, സ്വാശ്രയ മെഡിക്കൽ മേഖലയിൽ കേരളത്തിലെ ആദ്യത്തെ ഗവേഷണകേന്ദ്രം. ബിരുദബിരുദാനന്തര ഗവേഷണ ബിരുദങ്ങൾ നല്കുന്ന ഡന്റൽ കോളേജ്, ഫാർമസികോളേജ്, നാഴ്സിംഗ് കോളേജ്, വൈദ്യശാസ്ത്ര അനുബന്ധ തൊഴിൽ പരിശീലന സ്ഥാപനം, വിദേശ ജോലിക്ക് മെഡിക്കൽ മേഖലയിലെ തൊഴിലന്വേഷകരെ പരിശീലിപ്പിക്കുന്ന സ്ഥാപനം. അങ്ങനെ പുഷ്പഗിരി ഇന്ന് ഒരു മഹാപ്രസ്ഥാമായി നാടിന് സേവനം ചെയ്യുന്നു. സാധുക്കളായവർക്കുവേണ്ടി വർഷങ്ങളായി പിൻതുടരുന്ന വിവിധ സൗജന്യ ചികിത്സാപദ്ധതികൾക്കുപുറമെ വജ്രജൂബിലി വർഷത്തിൽ അരഡസ്സൻ പദ്ധതികളിലായി ആറ് ഹൃദയ ശസ്ത്രക്രിയകൾ, ആൻജിയോപ്ലാസ്റ്ററി ഉൾപ്പെടെ 60 മേജർ ശസ്ത്രക്രിയകൾ, അറുനൂറ് ഡയാലിസിസ്, MRI, C. T, Mammogram, ECG, X-Ray വിഭാഗങ്ങളിൽ 6000 രോഗനിർണ്ണയ പരിശോധനകൾ, 60,000 മറ്റ് ലാബ് പരിശോധനകൾ എന്നിവ പരിപൂർണ്ണമായി സൗജന്യമായി നടത്തുന്നപദ്ധതി പൊതുസമൂഹത്തിന് സമർപ്പിച്ചുകൊണ്ട് പുഷ്പഗിരി അവളുടെ സ്ഥാപക ദൗത്യം കൂടുതൽ സമർപ്പണത്തോടെ തുടരുന്നു.




## സഭയിലെ പ്രധാന തീർത്ഥാടന കേന്ദ്രങ്ങൾ – 7

# ഇറ്റലിയിലെ അസ്സീസി



റവ. ഫാ. മാത്യു ചാർത്താക്കുഴിയിൽ

ഒരിക്കൽ തുറന്ന് വായിച്ചു തുടങ്ങിയാൽ അടയ്ക്കാൻ തോന്നാത്ത ഒരു നല്ല പുസ്തകം പോലെയും, ഒരുപാട് കേട്ടാലും മടുപ്പു തോന്നാത്ത മനോഹര കാവ്യം പോലെയും, എന്നും ചൂടിയാലും വാടിപ്പോകാത്ത പുഷ്പം പോലെയും, ഇന്നും ലോകമെങ്ങും പ്രസരിക്കുന്ന വശ്യമായ വിശുദ്ധിയുടെ ഉറവിടമാണ് വി. ഫ്രാൻസിസ് അസ്സീസി. എണ്ണൂറ് വർഷങ്ങൾക്കപ്പുറം ജീവിച്ച ഈ "രണ്ടാം ക്രിസ്തു"വിന്റെ സ്വാധീനം ഇന്നും പ്രകടമാണെന്നതിന്റെ തെളിവാണ് ഇപ്പോഴത്തെ മാർപ്പാപ്പ ഫ്രാൻസിസ് എന്ന നാമം സ്വീകരിച്ചതും, ഫ്രാൻസിസ്കൻ ശൈലി തന്റെ ജീവിത-ഭരണ മേഖലകളിൽ അനുകരിക്കാൻ ശ്രമിക്കുന്നതും, പ്രകൃതി സംരക്ഷണത്തിനായുള്ള തന്റെ ചാക്രികലേഖനത്തിന് വി.ഫ്രാൻസിസിന്റെ "സൂര്യസങ്കീർത്തനത്തിലെ" (*Canticle of the Sun*), "ലൗദാത്തോ സീ" (*Laudato Sie*) എന്ന വരികൾ കൊണ്ടാരംഭിക്കുന്നതും. തന്റെ നാല്പത്തിനാല് വർഷങ്ങൾ നീണ്ട ചുരുങ്ങിയ ജീവിതം കൊണ്ട് ലോകത്തിൽ അനശ്വര സ്വാധീനം ചെലുത്തിയ അതിവിശുദ്ധനാണ് ഫ്രാൻസിസ്. കത്തോലിക്കാ സഭയിൽ മാത്രമല്ല, ഇതരക്രിസ്തീയ സഭാവിഭാഗങ്ങളിലും, മറ്റു മതസ്ഥരിൽപ്പോലും ഇത്രയധികം ആരാധകരുള്ള വേറൊരു വിശുദ്ധനുണ്ടോയെന്നു സംശയമാണ്. ഫ്രാൻസിസ് പുണ്യവാന്റെ ജീവിതവും, അസ്സീസിയെന്ന തീർത്ഥാടനകേന്ദ്രത്തെയും കാഹളത്തിന്റെ വായനക്കാർക്ക് പരിചയപ്പെടുത്തുകയാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

ഇന്ന് ഏതാണ്ട് മുപ്പതിനായിരത്തിൽ താഴെ ജനങ്ങൾ വസിക്കുന്ന ഇറ്റലിയിലെ ഒരു കുന്നിൻചരുവിലുള്ള അസ്സീസ്സി എന്ന പട്ടണം അനശ്വരത കൈവരിച്ചത് ഫ്രാൻസിസ് എന്ന പുണ്യവാന്റെ നാമത്തോട് അതിന്റെ പേരുകൂടി ചേർത്തു വച്ചപ്പോഴാണ്. റോമിൽ നിന്ന് ഏകദേശം രണ്ടര മണിക്കൂറിൽത്താഴെ യാത്രാദൂരത്തിലുള്ള അസീസി ഇന്ന് സഭയിലെ ഏറ്റം പ്രശസ്തമായ ഒരു തീർത്ഥാടന കേന്ദ്രമാണ്. റോമിലെ പള്ളികളിൽ മിക്കപ്പോഴും ടൂറിസ്റ്റുകളുടെ ബാഹുല്യമാണെങ്കിൽ അസ്സീസിയിൽ വരുന്നവരിൽ നല്ല ശതമാനവും തീർത്ഥാടകരാണ്. വിശുദ്ധ ഫ്രാൻസിസിന്റെ ജീവിതത്തെ ആധാരമാക്കി ഐതിഹാസിക നോവലുകളും കഥകളും ഒരുപാടു രചിക്കപ്പെട്ടിട്ടുണ്ട്. ഒരർത്ഥത്തിൽ, നാം ജീവിക്കുന്ന ആധുനിക ലോകത്തിനു അനിവാര്യമായിരിക്കുന്ന ഒത്തിരി ഗുണങ്ങൾ അന്നേ വി. ഫ്രാൻസിസിൽ വിളങ്ങിയിരുന്നു. പ്രകൃതിയോടുള്ള സ്നേഹം,

മൃഗങ്ങളോടുള്ള സ്നേഹം, സാമൂഹിക അനുകമ്പ, ലോകത്തിലെ ഭൗതിക വസ്തുക്കളോടുള്ള അകൽച്ച എന്നിവ അതിൽ എടുത്തു പറയേണ്ടതാണ്.

1182-ൽ അസീസിയിലെ ഏറ്റവും ധനികരിൽ ഒരാളായ പിയേത്രോ ഡി ബെർണഡോണിന്റെ മൂത്ത മകനായി ഫ്രാൻസിസ് ജനിച്ചു. മാമ്മോദീസ സമയത്തു പിതാവിന്റെ അസാന്നിധ്യത്തിൽ അമ്മ പിക്ക തന്റെ മകന് ജോവാന്നി (ജോൺ) എന്ന പേരു നൽകി. എന്നാൽ ഫ്രാൻസിൽ തുണിക്കച്ചവടത്തിനായി പോയ പിതാവ് തിരികെയെത്തിയപ്പോൾ താൻ കച്ചവടത്തിനും മറ്റുമായി എപ്പോഴും പോകുന്ന രാജ്യത്തോടുള്ള സ്നേഹം കാരണം ഫ്രാൻസിസ് എന്നായിരിക്കും അവന്റെ പേരെന്ന് തീരുമാനിച്ചു. വളരെ ഉത്സാഹിയും, ഊർജ്ജസ്വലനുമായിരുന്ന ഫ്രാൻസിസ് ചെറുപ്പ ത്തിൽ ത്തന്നെ വസ്ത്ര കച്ചവടത്തിൽ പിതാവിനെ സഹായിച്ചു. ഒരു ദിവസം ഒരു ഭിക്ഷക്കാരൻ സഹായം തേടി കടയിലെത്തിയപ്പോൾ ജോലികളിൽ മുഴുകിയിരുന്ന ഫ്രാൻസിസ് യാചകനെ അവഗണിച്ചു. അല്പം കഴിഞ്ഞപ്പോൾ തന്റെ പ്രവൃത്തിയിൽ പശ്ചാത്തപിച്ചു തെരുവിലൂടെ യാചകനെ അന്വേഷിച്ചിറങ്ങി. താമസിയാതെ കണ്ടെത്തി കയ്യിലുണ്ടായിരുന്നതെല്ലാം അവനു നൽകി. ഇനിയും പാവങ്ങൾക്ക് സഹായം ചെയ്യാനുള്ള അവസരം ഒരിക്കലും നഷ്ടപ്പെടുത്തില്ലെന്നു അന്ന് ഫ്രാൻസിസ് പ്രതിജ്ഞയെടുത്തു. ഭാവിയിൽ എന്തായിത്തീരും എന്നതിന്റെ ലക്ഷണങ്ങൾ ചെറുപ്പത്തിലേ ഫ്രാൻസിസിൽ പ്രകടമായിരുന്നു എന്നതിന് ഒരു ഉദാഹരണം മാത്രമാണിത്.

അസ്സീസിയും, അടുത്ത പ്രവിശ്യയായ പെറുജിയായും തമ്മിൽ യുദ്ധം തുടങ്ങിയത് ഒരു പട്ടാളക്കാരനാകണമെന്നുള്ള ഫ്രാൻസിസിന്റെ ചെറുപ്പകാലത്തെ സ്വപ്നസാഫല്യത്തിനുള്ള അവസരമായി. എന്നാൽ യുദ്ധത്തിന്റെ ആരംഭത്തിൽത്തന്നെ തടവുകാരനായി പിടിക്കപ്പെട്ടത് ഫ്രാൻസിസിനു ആ ജീവിതത്തോട് മടുപ്പു തോന്നാനും കാരണമായി. പിന്നീട് വിശുദ്ധനാട് പിടിച്ചെടുക്കാനുള്ള മാർപ്പാപ്പയുടെ സൈന്യത്തിൽ ചേരാൻ ഉദ്ദേശിച്ചെങ്കിലും, ദൈവത്തിന് ഫ്രാൻസിസിനായി മറ്റ് പദ്ധതികളുണ്ടായിരുന്നു. സൈന്യത്തിൽ ചേരാനുള്ള യാത്രാമധ്യേ രോഗബാധിതനായി കിടന്ന ഫ്രാൻസിസിന് ഒരു ദിവ്യ ദർശനമുണ്ടായി. ദർശനത്തിൽ പ്രത്യക്ഷപ്പെട്ട വ്യക്തി അവനോടു ചോദിച്ചു: "ഫ്രാൻസിസ്, യജമാനനെയാണോ ദാസനെയാണോ സേവിക്കുന്നതു ഉത്തമം?". യജമാനനെ എന്ന് ഫ്രാൻസിസ് ഉത്തരം നൽകിയപ്പോൾ അടുത്ത ചോദ്യം വന്നു: "പിന്നെ എന്തിനാണ് നീ ദാസനുവേണ്ടി യജമാനനെ ഉപേക്ഷിക്കുന്നത്?" തുടർന്ന് ദൈവീക നിർദേശാനുസരണം അസ്സിസിയിലേക്കു മടങ്ങിപ്പോയ ഫ്രാൻസിസ് അവിടെയുള്ള പള്ളികളിലും ഗുഹകളിലും പ്രാർത്ഥനയിൽ സമയം ചെലവഴിക്കാൻ തുടങ്ങി.

ദൈവത്തെ മാത്രം സേവിക്കാനും അതിനുവേണ്ടി ദരിദ്രനാകാനും ഫ്രാൻസിസ് ആഗ്രഹിച്ചു. അതിലേക്കുള്ള ഒരുക്കത്തിനായി രക്തസാക്ഷികളുടെ ജീവിതത്താൽ വിശുദ്ധമാക്കപ്പെട്ട റോമിലേക്ക് ഒരു തീർത്ഥാടനത്തിനായി ഇറങ്ങിപ്പുറപ്പെട്ടു. റോമിലെ സെന്റ് പീറ്റേഴ്സിനു മുന്നിൽ യാചകർക്കൊപ്പം ഭക്ഷണം കഴിച്ചും, കിടന്നുറങ്ങിയും കുറെ ദിവസങ്ങൾ ചിലവഴിച്ചു. ഇത് വലിയ സ്വർഗ്ഗീയ അനുഭൂതിയും ആത്മ സംതൃപ്തിയും അദ്ദേഹത്തിന് നൽകി. ഈ അവസരത്തിൽ ദരിദ്രനാകുന്നത്തിന്റെ ഗുണദോഷങ്ങളെക്കുറിച്ചുള്ള അനുഭവജ്ഞാനവും ഫ്രാൻസിസിന് ലഭിച്ചു. പാവങ്ങളോടും ഭിക്ഷക്കാരോടും തനിക്കു തോന്നിയിരുന്ന അവജ്ഞയെ കീഴടക്കിയപ്പോൾ, കുഷ്ഠരോഗികളോടു തോന്നിയ അകൽച്ചയെ തോൽപിക്കാൻ അദ്ദേഹം ഇറങ്ങി പുറപ്പെട്ടു. അങ്ങനെയിരിക്കെ ഒരു ദിവസം കുതിരപ്പുറത്തു യാത്ര ചെയ്യുമ്പോൾ ഒരു കുഷ്ഠരോഗി ഫ്രാൻസിസിന്റെ മുൻപിൽ വന്നു പെട്ടു. അറപ്പുളവാക്കുന്ന ആ മനുഷ്യരൂപം കണ്ടപ്പോൾ കഴിയുന്നത്ര വേഗത്തിൽ ഓടിപ്പോകുക എന്ന ആദ്യ പ്രേരണയെ പരാജയപ്പെടുത്തി കുഷ്ഠരോഗിയുടെ അടുത്തെത്തി, അവനെ ആലിംഗനം ചെയ്തു, വ്രണങ്ങളാൽ മൂടപ്പെട്ട രോഗിയുടെ വിരലുകളിൽ ചുംബിച്ചു. ഫ്രാൻസിസിന്റെ ജീവിതത്തെ മാറ്റിമറിച്ച ഒരു അനുഭവമായിരുന്നു ഇത്. പിറ്റേന്ന് അസ്സീസ്സിയിൽ കുഷ്ഠരോഗികൾ താമസിച്ചിരുന്ന സ്ഥലത്തുചെന്ന്, ഓരോരുത്തരെയും ആലിംഗനം ചെയ്തു, കയ്യിലുണ്ടായിരുന്നതെല്ലാം അവർക്കു നൽകി. അങ്ങനെ ഫ്രാൻസിസ് തന്റെ സ്വാർത്ഥതയുടെയും, അഹങ്കാരത്തിന്റെയും മേലൊക്കെ ആവേശകരമായ വിജയം നേടി.

ഇക്കാലത്ത് ഫ്രാൻസിസ് സ്ഥിരമായി പ്രാർത്ഥിച്ചിരുന്ന അസ്സീസിയിലുള്ള സാൻ ഡാമിയാനോ ദേവാലയം ജീർണിച്ചു താഴെ വീഴുന്ന അവസ്ഥയിൽ ആയിരുന്നു. അവിടുത്തെ അൾത്താരയുടെ മുൻപിൽ മുട്ടുകുത്തി കുരിശിത രൂപത്തിൽ മാത്രം ശ്രദ്ധിച്ചു ഫ്രാൻസിസ് ഇപ്രകാരം പ്രാർത്ഥിച്ചിരുന്നു: "വലിയവനും ശ്രേഷ്ഠനുമായ എന്റെ കർത്താവായ ക്രിസ്തുവേ, എന്നെ പ്രകാശമാനമാക്കുവാനും, എന്നിലെ ആത്മാന്ധകാരം അലിയിച്ചില്ലാതാക്കാനും നിന്നോട് ഞാൻ അപേക്ഷിക്കുന്നു! കർത്താവേ, നിന്നെ നന്നായി ഗ്രഹിക്കാനും, നിൻ പ്രകാശത്തിൽ നിത്യം ചരിക്കാനും, നിൻ വിശുദ്ധ ഹിതം നിവർത്തിക്കാനും എന്നെ അനുഗ്രഹിക്കേണമേ!" അങ്ങനെ ഒരു ദിവസം അവിടെ ധ്യാനനിമഗ്നനായിരുന്ന ഫ്രാൻസിസ് ഒരു അശരീരി കേൾക്കുന്നു: "ഫ്രാൻസിസ്, പോയി താഴെവീണുകൊണ്ടിരിക്കുന്ന എന്റെ ഭവനം പുനർനിർമ്മിക്കുക." വളരെ നിഷ്കളങ്കതയോടെ അങ്ങനെ ഫ്രാൻസിസ് ജീർണിച്ച സാൻ ഡാമിയാനോ പള്ളി സ്വന്തം കൈകൊണ്ടു തന്നെ പുനർനിർമ്മിക്കാൻ തുടങ്ങി. അതിനാവശ്യമായ പണം കണ്ടെത്തുന്നതിന് അദ്ദേഹം പിതാവിന്റെ കടയിൽ നിന്ന് വസ്ത്രങ്ങൾ എടുത്തു വിൽക്കുകയും ചെയ്തു.

താൻ കഠിനാദ്ധ്വാനത്തിലൂടെ നേടുന്ന സമ്പത്ത് വഴിയിൽ കണ്ട പാവങ്ങൾക്ക് വിതരണം ചെയ്യുകയും അവരോടൊത്തു അന്തിയുറങ്ങുകയും ചെയ്യുന്ന മകന്റെ ഭ്രാന്തമായ പെരുമാറ്റത്തിൽ പ്രകോപിതനായ ഫ്രാൻസിസിന്റെ പിതാവ് പിയേത്രോ ഫ്രാൻസിസിനെ വലിച്ചിഴച്ചു ബിഷപ്പിന്റെ അടുത്തെത്തിച്ചു. അവിടെ കൂടി നിന്നവരെയെല്ലാം ആശ്ചര്യഭരിതരാക്കിക്കൊണ്ട് ഫ്രാൻസിസ് തന്റെ കൈയ്യിലുണ്ടായിരുന്ന മുഴുവൻ പണവും, ഉടുത്തിരുന്ന വസ്ത്രവും ഊരി പിതാവിന് നൽകി. അപ്പോൾ ബിഷപ്പ് തന്റെ പുറങ്കുപ്പായം എടുത്ത് നഗ്നനായ ഫ്രാൻസിസിനെ ധരിപ്പിച്ചു. ജീവിതകാലം മുഴുവൻ ദാരിദ്ര്യത്തെ പുൽകി, ദൈവസംരക്ഷണത്തിലാകുന്നതിന്റെ വലിയ പ്രതീകമായി ഈ പ്രവൃത്തി മാറുകയും ചെയ്തു.

ഒരു ദിവസം വിശുദ്ധ ബലിയിൽ സംബന്ധിക്കുമ്പോൾ മത്തായിയുടെ



സുവിശേഷത്തിൽ നിന്നുള്ള (10: 6-13) ഇസ്രയേൽ ഭവനത്തിലെ നഷ്ടപെട്ട ആടുകളുടെ അടുത്തേയ്ക്ക് സുവിശേഷവുമായി പോകാൻ യേശു ആഹ്വാനം ചെയ്യുന്ന വേദഭാഗം ഫ്രാൻസിസ് കേൾക്കാൻ ഇടയായി. അവിടെ പറഞ്ഞിരിക്കുന്ന ഒരു സുവിശേഷകൻ അനുവർത്തിക്കേണ്ട ദാരിദ്ര്യാരൂപി ഫ്രാൻസിസിനെ വല്ലാതെ ആകർഷിച്ചു. ഈ വാക്കുകൾ കേട്ട് ഫ്രാൻസിസ് തന്റെ ദൗത്യം സുവിശേഷം പ്രസംഗിക്കുന്നതാണെന്ന് തീരുമാനിച്ചു. അതിനായി തെരുവിലേക്കിറങ്ങിയ ഫ്രാൻസിസിന്റെ ജീവിതരീതിയിൽ ആകൃഷ്ടരായി കുറെ ചെറുപ്പക്കാർ വന്നു. ഇവരുടെ ഈ സംഘം പെട്ടെന്ന് വളർന്നു കൊണ്ടിരുന്നു. അവസാനം ഒരു സമൂഹമായി ജീവിക്കാനുള്ള അനുമതി തേടി അവർ റോമിൽ ഇന്നസെന്റ് മൂന്നാമൻ മാർപ്പാപ്പയുടെ അരികിലെത്തി. അനുസരണത്തിലും, വിശുദ്ധിയിലും, ഒരു സ്വത്തും ഇല്ലാതെ ജീവിച്ചു ക്രിസ്തുവിന്റെ പ്രബോധനങ്ങൾ പിന്തുടരുന്നതിനുമുള്ള അനുവാദം തനിക്കും അനുയായികൾക്കും തരണമെന്ന് മാർപ്പാപ്പയോട് പറഞ്ഞു. മാർപ്പാപ്പ അവർക്കാവശ്യമായ അനുമതിയും ദൈവീകാനുഗ്രഹങ്ങളും നൽകി അസ്സീസ്സിയിലേക്ക് തിരിച്ചയച്ചു.

അസ്സീസിയെന്ന പട്ടണം ഇന്ന് ലോകമെങ്ങും അറിയപ്പെടുന്നത് വി. ഫ്രാൻസിസിന്റെ പ്രവർത്തന മണ്ഡലം എന്ന നിലയിലാണ്. ഇപ്പോൾ ഒരു വർഷം അൻപതുലക്ഷത്തിലധികം ആളുകളാണ് ഇവിടെ തീർത്ഥാടകർക്കായി എത്തുന്നത്. അസീസി റെയിൽവേ സ്റ്റേഷനിൽ നിന്നും ഏതാനും മിനിറ്റ് നടന്നാൽ എത്തുന്നത് മലയുടെ താഴ്‌വാരത്തിലുള്ള സെന്റ് മേരി ഓഫ് ഏഞ്ചൽസ് ബസിലിക്കയിലാണ് (Basilica di Santa Maria degli Angeli). (ഈ ബസിലിക്കയുടെ പേരിൽ നിന്നാണ് അമേരിക്കയിലെ പ്രശസ്തമായ ലോസ് ആഞ്ചലസ് നഗരത്തിനു ആ പേര് ലഭിക്കുന്നത്. അമേരിക്കയിലെത്തിയ സ്പെയിനിൽ നിന്നുള്ള ഫ്രാൻസിസ്കൻ മിഷനറിമാർ അവർ സ്ഥാപിച്ച നഗരത്തിനു മാലാഖമാരുടെ രാഞ്ജിയുടെ പേര് നൽകി).

വി. ഫ്രാൻസിസിന്റെ ജീവിതത്തിലെ പല പ്രധാന സംഭവങ്ങൾക്കും ഈ ബസിലിക്ക നിലനിൽക്കുന്ന സ്ഥലം സാക്ഷ്യം വഹിച്ചിട്ടുണ്ട്. ഇന്നിവിടെ കാണുന്ന ബസിലിക്ക നിർമിച്ചിരിക്കുന്നത് 1679-ലാണ്. ഈ സ്ഥലത്താണ് ഫ്രാൻസിസ് തന്റെ സന്യാസ ജീവിതം ആരംഭിച്ചതും, ഇവിടെയുള്ള ചെറിയ ചാപ്പലിലാണ് (Porziuncola) ആദ്യ ഫ്രാൻസിസ്കൻ സന്യാസികൾ തങ്ങളുടെ വ്രതം എടുത്തതും. 1226 ഒക്ടോബർ 3 ന് വി.ഫ്രാൻസിസ് മരിച്ച ചെറിയ സെല്ലായ കാപ്പെല്ല ദെൽ ട്രാൻസിറ്റോയും ഈ ബസിലിക്കയുടെ ഉള്ളിലാണ്. പണ്ട് അവിടെയുണ്ടായിരുന്ന കോൺവെന്റിലെ രോഗികളെ ശുശ്രൂഷിച്ചിരുന്ന ശിലാ അറയാണിത്. തന്റെ മരണം ആസന്നമായെന്നു തോന്നിയ ഫ്രാൻസിസ് തന്നെ ഈ സ്ഥലത്തേക്ക് കൊണ്ടുവരാൻ മറ്റു സന്യാസികളോട് ആവശ്യപ്പെട്ടു. വിശുദ്ധ ഫ്രാൻസിസ് അവിടെ തന്റെ 'സഹോദരി മരണം' വരുന്നതുവരെ കാത്തിരുന്നു. ഫ്രാൻസിസ് തന്നെ എഴുതിയ സൂര്യനെക്കുറിച്ചുള്ള സങ്കീർത്തനം (*Canticle of the Sun*) മരണസമയത്തു ആലപിക്കാൻ ശിഷ്യന്മാരോട് അദ്ദേഹം ആവശ്യപ്പെട്ടു.

മുകളിൽപ്പറഞ്ഞ "പോർസി യുൻകോള" എന്നറിയപ്പെടുന്നതാണ് ഫ്രാൻസിസ്കൻ സമൂഹത്തിന്റെ ആദ്യ ചാപ്പൽ. ബെനഡിക്റ്റൈൻ സന്യാസിമാരുടെ കൈവശത്തിലായിരുന്ന ഈ ചാപ്പൽ ഫ്രാൻസിസ് ഏറ്റെടുക്കുന്നതിന് മുൻപ് കുറച്ചുകാലം ഉപയോഗിക്കാതെ കിടക്കുകയായിരുന്നു. ഫ്രാൻസിസ് ഇവിടം തന്റെ പ്രവർത്തനത്തിന്റെ കേന്ദ്രമാക്കി. ഇവിടെയാണ് അദ്ദേഹം തന്റെ വിളി വ്യക്തമായി മനസ്സിലാക്കിയത്. ഈ ചാപ്പലിൽ വച്ച് അദ്ദേഹം 1209-ൽ ഓർഡർ ഓഫ് ദി ഫ്രയേഴ്സ് മൈനർ സ്ഥാപിക്കുകയും ക്രിസ്തുവിന്റെ അമ്മയായ മറിയത്തിന്റെ സംരക്ഷണത്തിനായി തന്റെ ശിഷ്യന്മാരെ ഏൽപ്പിക്കുകയും ചെയ്തു. ക്ളാരിസ്റ്റ് സന്യാസിനി സമൂഹം സ്ഥാപിച്ച ക്ലാര പുണ്യവതി ഇവിടെ വച്ചാണ് ഫ്രാൻസിസിൽ നിന്ന് തന്റെ സന്യാസ വസ്ത്രം സ്വീകരിച്ചത്. ഈ പള്ളിയിൽ പ്രാർത്ഥനാ നിമഗ്നനായിരുന്ന ഫ്രാൻസിസിനു യേശു പ്രത്യക്ഷപ്പെട്ട് നൽകിയ നിയമങ്ങളാണ് 1216-ൽ ഹോണോറിയസ് മൂന്നാമൻ മാർപ്പാപ്പ അംഗീകരിച്ചത്. ഫ്രാൻസിസ്കൻ നിയമങ്ങൾ ചർച്ച ചെയ്തു അംഗീകരിക്കുന്നതിനും ലോകം മുഴുവൻ യേശുവിന്റെ സന്ദേശം അറിയിക്കുന്നതിനുമുള്ള തന്റെ അനുയായികളുടെ പ്രതിജ്ഞാബദ്ധത ഇവിടെ നടന്ന സമ്മേളനത്തിൽ വച്ചാണ് ഫ്രാൻസിസ് നടപ്പാക്കിയത്. ഈ സ്ഥലം ഇപ്പോഴും ഫ്രാൻസിസ്ക്കൻ സന്യാസത്തിന്റെ വളരെ പ്രധാന കേന്ദ്രമായി കരുതപ്പെടുന്നു. യഥാർത്ഥ ഫ്രാൻസിസ്കൻ ചൈതന്യവും, ലാളിത്യവും ഈ ചാപ്പലിൽ കാണാം. ഫ്രാൻസിസിന്റെ കൈകൊണ്ട് നിഷ്കളങ്കമനസ്സോടെ പുതുക്കിപ്പണിത പലതും ഈ കൊച്ചു ചാപ്പലിൽ ഇന്നും കാണാം. തന്റെ പ്രാർത്ഥനയുടെ ശക്തിയാൽ ഫ്രാൻസിസിനെ കാണാൻ ദൈവം ഇറങ്ങി വന്ന സ്ഥലവുമാണിത്. ഇവിടെ വിശ്വാസത്തോടെ പ്രവേശിക്കുന്നവർക്കും പ്രാർത്ഥിക്കുന്നവർക്കും വലിയ അനുഗ്രഹം ലഭിക്കുന്ന ഇടവുമാണ്. സുവിശേഷവും കുരിശും കൈയിലേന്തി നിൽക്കുന്ന ഫ്രാൻസിസിന്റെ രൂപം ചാപ്പലിന്റെ മധ്യഭാഗത്തായി സ്ഥിതിചെയ്യുന്നു. ഫ്രാൻസിസ്കൻ ജീവിതരീതിയുടെ അടിസ്ഥാന നിയമങ്ങളുടെ പ്രതീകമാണ് സുവിശേഷം, ക്രിസ്തുവിനോട് താദാത്മ്യം നേടാനുള്ള ആഗ്രഹവും, യേശുവിന്റെ കഷ്ടപ്പാടുകൾ ഏറ്റെടുക്കാനുള്ള

ആഗ്രഹവും കുരിശ് പ്രകടിപ്പിക്കുന്നു.

ബസിലിക്കായുടെ സാക്രിസ്റ്റിയിലൂടെ നടന്നിറങ്ങുന്നതു ഒരു ചെറിയ റോസ് ഗാർഡനിലേയ്ക്കാണ്. തന്നോടൊപ്പം ദൈവത്തെ സ്തുതിക്കാൻ ഫ്രാൻസിസ് ഒരിക്കൽ മാടപ്രാവുകകളെ ക്ഷണിച്ചു. അതിനെ ഓർപ്പിക്കാനെന്ന വണ്ണം ഇന്ന് റോസ്ഗാർഡനിലെ ഫ്രാൻസിസ് പ്രതിമയുടെ കൈകളിൽ പ്രാവുകൾ കൂടു കൂട്ടിയിരിക്കുന്നു. മുള്ളില്ലാത്ത ഈ പൂന്തോട്ടത്തിൽ കാണുന്ന റോസാച്ചെടിയുടെ പിന്നിൽ ഒരു വലിയ കഥയുണ്ട്. ഒരിക്കൽ, തന്റെ സന്യാസ ജീവിതം ഉപേക്ഷിക്കാനും ഭൗതീക ജീവിതം സ്വീകരിക്കാനുമുള്ള പ്രലോഭനം വിശുദ്ധ ഫ്രാൻസിസിനുണ്ടായി. തന്റെ വിളിയെക്കുറിച്ചുള്ള സംശയം ദൂരീകരിക്കാനും, പ്രലോഭനങ്ങളെ അതിജീവിക്കാനുള്ള ശക്തിക്കുമായി അദ്ദേഹം റോസാച്ചെടികൾക്കിടയിൽ നഗ്നനായി കിടന്നുരുണ്ടു . ഫ്രാൻസിസിന്റെ വിശുദ്ധിയുടെ അടയാളമായി പിന്നീട് അവിടെയുള്ള റോസാച്ചെടികൾ മുള്ളുമുളപ്പിക്കാതെ പൂക്കൾ മാത്രം നല്കുന്നവയായി മാറി. പ്രലോഭനങ്ങൾക്കടിപ്പെടുന്നതിനു പകരം കൃപയിൽ ജീവിക്കാൻ വിജയകരമായ വഴികൾ കണ്ടെത്തിയവനാണ് വിശുദ്ധ ഫ്രാൻസിസ്.

റോസ് ഗാർഡനോട് ചേർന്ന് ഒരു ചാപ്പലുണ്ട്. ഈ വിധത്തിൽ തന്റെ പ്രലോഭനത്തെ മറികടന്ന ശേഷം, ഈ സെല്ലിൽ അദ്ദേഹം പ്രാർത്ഥനയിലും തപസ്സിലും സമയം ചെലവഴിച്ചു. അവിടം പിന്നീട് ഒരു ചാപ്പലായി ഫ്രാൻസിസ്കൻ സന്യാസികൾ രൂപപ്പെടുത്തി. ഇന്ന് വിവിധ ചിത്രകാരന്മാരുടെ ചിത്രങ്ങൾ കൊണ്ട് ഈ ചാപ്പൽ അലങ്കരിച്ചിരിക്കുന്നു. നിരവധി വിശുദ്ധ വസ്തുക്കൾ, മനോഹരമായ പെയിന്റിംഗുകൾ, പുരാവസ്തുക്കൾ എന്നിവ ഉൾക്കൊള്ളുന്ന ഒരു മ്യൂസിയവും ഇവിടെത്തന്നെയുണ്ട്. അതിൽ ഏറ്റം മനോഹരമായിട്ടുള്ളത് ഫ്രാൻസിസിനു കർത്താവിന്റെ അഞ്ചു തിരുമുറിവുകൾ ലഭിച്ചതു കാണിക്കുന്ന വിഖ്യാതമായ ചിത്രമാണ്. ക്രിസ്തുവിന്റെ തിരുമുറിവുകൾ ശരീരത്തിൽ ലഭിച്ച ആദ്യത്തെ വ്യക്തിയാണ് വിശുദ്ധ ഫ്രാൻസിസ്. 1224-ൽ ഫ്രാൻസിസും കൂട്ടുകാരും ലാ വേർണ (La Verna) മലയിൽ പ്രാർത്ഥിച്ചു കൊണ്ടിരിക്കുമ്പോഴാണ് ഇത് സംഭവിച്ചത്. ഇതിനെക്കുറിച്ച് അതിനു സാക്ഷിയായിരുന്ന ഫ്രാൻസിസിന്റെ ആദ്യശിഷ്യന്മാരിലൊരാളായ ബ്രദർ ലിയോ വിശദമായി രേഖപ്പെടുത്തിയിട്ടുണ്ട്.

പ്രശസ്ത ബെൽജിയൻ സാഹിത്യകാരനായ ഫെലിക്സ് ടിമ്മർമാൻസ് "വിശുദ്ധ ഫ്രാൻസിസിന്റെ പൂർണ്ണ സന്തോഷം" (*The Perfect Joy of Saint Francis*) എന്ന കൃതിയിൽ ബ്രദർ ലിയോ പറഞ്ഞ കഥ ഇപ്രകാരം പുനരവതരിപ്പിച്ചിരിക്കുന്നു. (ചെറിയ ഭാഷാന്തരത്തോടെയുള്ള എന്റെ പരിഭാഷ):

"ഫ്രാൻസിസിന്റെ ആത്മാവ് പൂർണമായും ദൈവത്തെ പുൽകാനായി അഭിലഷിച്ചു. വിശുദ്ധ മിഖായേലിന്റെ തിരുനാളൊരുക്കത്തിനായിട്ടാണ് ഫ്രാൻസിസും കൂട്ടുകാരും അൽ വേർണ മലയിലേക്കു പോയത്. മലകയറി കുറെ കഴിഞ്ഞപ്പോഴേയ്ക്കും ഫ്രാൻസിസ് തീരെ അവശനായി. ഒട്ടും നടക്കാൻ സാധിക്കാതെ അവശനായ ഫ്രാൻസിസിനെ സഹായിക്കാനായി അവിടെ കണ്ട ഒരു കർഷകനോട് അവന്റെ കഴുതയെ വിട്ടുകൊടുക്കുമോ എന്ന് മറ്റു സന്യാസികൾ ആരാഞ്ഞു. കൃഷിക്കാരൻ ഇത് അസീസിയിലെ ഫ്രാൻസിസ് ആണെന്ന് മനസ്സിലാക്കിയപ്പോൾ ഇപ്രകാരം പറഞ്ഞു: 'ശരി, ആളുകൾ അങ്ങയെക്കുറിച്ചു പറയുന്നതുപോലെ നല്ലവനായിരിക്കുവാൻ ശ്രദ്ധിക്കുക. കാരണം ഒരുപാടാളുകൾ നിന്നിൽ വിശ്വാസമർപ്പിച്ചിട്ടുണ്ട്. അതിനാൽ ഞാൻ അങ്ങയോടു അപേക്ഷിക്കുന്നു, അവരുടെ വിശ്വാസത്തെയും പ്രത്യാശയെയും നശിപ്പിക്കുന്ന ഒന്നും അങ്ങ് ചെയ്യരുത്!' കർഷകന്റെ അപ്രതീക്ഷിതമായ ഈ പരാമർശത്തിൽ അദ്ദേഹത്തിന്റെ സഹോദരന്മാർ അസന്തുഷ്ടരായെങ്കിലും ഫ്രാൻസിസ് മുട്ടുകുത്തി, അയാളുടെ കാലിൽ ചുംബിക്കുകയും ഇത്തരത്തിലൊരു മുന്നറിയിപ്പ് തന്നതിന് നന്ദി പറയുകയും ചെയ്തു.

പിന്നീട് മുകളിലുള്ള സന്യാസ ആശ്രമത്തിലെത്തുന്നതുവരെ അവർ തങ്ങളുടെ പദയാത്ര തുടർന്നു. ഫ്രാൻസിസ് രാത്രി അവിടെ ഏകാകിയായിരുന്നു പ്രാർത്ഥിച്ചു. ബ്രദർ ലിയോയ്ക്ക് മാത്രം എന്തെങ്കിലും അത്യാവശ്യം തോന്നുന്നെങ്കിൽ തന്റെ അടുത്തേയ്ക്കു വരാൻ ഫ്രാൻസിസ് അനുവദിച്ചിരുന്നു. തന്റെ എല്ലാ സഹോദരന്മാരും ആ രാത്രിയിൽ പ്രാർത്ഥനയിലായിരിയ്ക്കാൻ അദ്ദേഹം ആവശ്യപ്പെട്ടു. അവിടെ പ്രാർത്ഥനയിൽ ലയിച്ചിരുന്ന ഫ്രാൻസിസ് ദൈവീക സൗന്ദര്യത്തിന്റെ ആഴം വ്യക്തമായി ആസ്വദിക്കുകയായിരുന്നു. വായിക്കാനായി വിശുദ്ധ ഗ്രന്ഥം തുറന്നപ്പോഴെല്ലാം യേശുവിന്റെ പീഡാസഹനത്തിന്റെ ഭാഗമായിരുന്നു ലഭിച്ചത്. ദൈവം ഇപ്പോൾ തന്നോട് എന്താണ് പറയുന്നതെന്ന് ഫ്രാൻസിസിന് തിരുവെഴുത്തുകളിലൂടെ ഊഹിക്കാനായി. അവൻ പതിയെ ഇങ്ങനെ പറഞ്ഞു: 'മരണം മാടിവിളിയ്ക്കുതിനുമുമ്പ് ക്രിസ്തുവിന്റെ കഷ്ടതയിലും സഹനത്തിലും പങ്കുചേരാൻ അവൻ എന്നെ ക്ഷണിക്കുന്നു! കർത്താവേ, എന്റെ മേൽ കരുണയായിരിക്കണമേ!' അലൗകിക ധ്യാനത്തിന്റെ ആ തീവ്രനിമിഷങ്ങളിൽ ക്രിസ്തുവുമായി താദാത്മ്യപ്പെട്ടതിന്റെ ബാഹ്യ അടയാളമായി അവിടുന്നു തന്റെ പഞ്ചക്ഷതങ്ങൾ ഫ്രാൻസിസിനു നൽകി".

അസ്സീസിയിലെ താഴ്‌വാരത്തുനിന്നും





ഏതാനും കിലോമീറ്റർ ദൂരത്തിലുള്ള കുന്നിൻമുകളിലാണ് വി. ഫ്രാൻസിസിനെ അടക്കം ചെയ്തിരിക്കുന്ന ബസിലിക്കായും, ഫ്രാൻസിസ്കൻ ആശ്രമവും, വിശുദ്ധ ക്ലാരയുടെ പള്ളിയുമൊക്കെ സ്ഥിതി ചെയ്യുന്നത്. അവിടെയെത്തുന്നതിനുള്ള എളുപ്പവും, ചിലവുകുറഞ്ഞതുമായ മാർഗം പ്രാദേശിക ബസ് സർവീസുകളെ ആശ്രയിക്കുന്നതാണ്. കേരളത്തിൽ നിന്നുള്ള ഫ്രാൻസിസ്കൻ സന്യാസ വൈദികർ ഇവിടെയുള്ളത് അവിടെ തീർത്ഥാടനത്തിനായെത്തുന്ന മലയാളികൾക്ക് വലിയ സഹായമായി ഭവിക്കാറുണ്ട്. (2010 ലെ ആദ്ലമീനാ സന്നർശന സമയത്തു കാതോലിക്കാ ബാവാ തിരുമേനിയുടെ നേതൃത്വത്തിൽ നമ്മുടെ പിതാക്കന്മാരും റോമിൽ ഉപരിപഠനത്തിനെത്തിയ അച്ചന്മാരും, സിസ്റ്റേഴ്സുമെല്ലാം ഒന്നിച്ചു ഇവിടേയ്ക്ക് തീർത്ഥാടനം നടത്തുകയും ഈ ബസിലിക്കയിൽ ദിവ്യബലി അർപ്പിക്കുകയും ചെയ്തിരുന്നു).

രണ്ടു മൂന്നു നിലകളായാണ് ഈ ബസിലിക്ക പണികഴിപ്പിച്ചിരിക്കുന്നത്. ഇതിന്റെ ഏറ്റം അടിയിലായിട്ടാണ് വിശുദ്ധ ഫ്രാൻസിസിന്റെയും അദ്ദേഹത്തിന്റെ അടുത്ത നാല് സുഹൃത്തുക്കളുടെയും കബറിടം സ്ഥിതി ചെയ്യുന്നത്. ഇവരെ അടക്കം ചെയ്തിരിക്കുന്നിടത്തേയ്ക്കുള്ള പ്രവേശനം പള്ളിയുടെ മദ്ധ്യഭാഗത്തായി താഴേയ്ക്ക് പോകുന്ന കൽപ്പടവുകൾ വഴിയാണ്. മദ്ധ്യഭാഗത്തു ഫ്രാൻസിസിന്റെ ശവകുടീരവും അതിന്റെ നാലു വശങ്ങളിലായി അദ്ദേഹത്തിന്റെ ആദ്യ ശിഷ്യന്മാരായ ഫ്രയർ ലിയോ, ഫ്രയർ മസ്സിയോ, ഫ്രയർ റുഫിനോ, ഫ്രയർ ആഞ്ചലോ എന്നിവരെയും അടക്കം ചെയ്തിരിക്കുന്നു. വി.ഫ്രാൻസിസിന്റെ ശവകുടീരത്തിന് മുന്നിൽ എപ്പോഴും കത്തുന്ന ഒരു വിളക്കുമുണ്ട്. ഫ്രാൻസിസിന്റെ ജീവിതത്തിൽ ക്രിസ്തുവിന്റെ വെളിച്ചം എത്രമാത്രം മനോഹരമായി പ്രതിഫലിച്ചിരുന്നുവെന്ന് ഇത് ഓരോ തീർത്ഥാടകനെയും ഓർമ്മിപ്പിക്കുന്നു. ഈ പുണ്യ സ്ഥലം ധ്യാനാത്മകമായ പ്രാർത്ഥനയുടെയും, നിശ്ശബ്ദതയുടെയും സ്ഥലമാണ്.

പള്ളിയുടെ താഴത്തെ നിലയിൽ വി.മാർട്ടിൻ, വി. ലൂയിസ്, പാദുവയിലെ വി. ആന്റണി, വി.മേരി മഗ്ദലീൻ, ബാരിയിലെ വി. നിക്കോളാവൂസ് എന്നിവരുടെ നാമത്തിലുള്ള ചാപ്പലുകളുണ്ട്. ഈ ചാപ്പലുകലും, ബസിലിക്കായും മനോഹരങ്ങളായ നിരവധി ചിത്രങ്ങളാൽ (paintings) അലങ്കരിച്ചിരിക്കുന്നു. "ദാരിദ്ര്യത്തിന്റെ ദൃഷ്ടാന്തം" (*Allegory of Poverty*) എന്ന വർണ്ണചിത്രത്തിൽ ഫ്രാൻസിസ് ദാരിദ്ര്യത്തെ യോഗാത്മകദർശനപരമായി (mystically) വിവാഹം കഴിക്കുന്നതായി ചിത്രീകരിച്ചിരിക്കുന്നു. മാലാഖവൃന്ദത്താൽ ചുറ്റപ്പെട്ട ക്രിസ്തു ഈ ബന്ധത്തെ അനുഗ്രഹിക്കുന്നു. ഒരു ചെറുപ്പക്കാരൻ പാവപ്പെട്ട ഒരാൾക്ക് തന്റെ പുറങ്കുപ്പായം നൽകുമ്പോൾ ദാരിദ്ര്യത്തിലേക്ക് നോക്കാൻ മാലാഖ അവനെ ക്ഷണിക്കുന്നു. അതുപോലെ തന്നെ ചെയ്യാൻ മാലാഖ സമ്പന്നരെയും ക്ഷണിക്കുന്നു, എന്നാൽ ധനികർ അവരുടെ സമ്പത്തിൽ കെട്ടിപിടിച്ചുകൊണ്ട് ഈ വാഗ്ദാനം നിരസിക്കുന്നു. ചില കുട്ടികളും മൃഗങ്ങളും 'ലേഡി ദാരിദ്ര്യ'ത്തെ ആക്രമിക്കുന്നു, പക്ഷേ ഇവർ അവളുടെ ശരീരത്തിൽ തറച്ച മുള്ളുകൾ റോസാപുഷ്പങ്ങളായി മാറുന്നു. ഈ ചിത്രത്തിന്റെ മുകളിലായി ദൈവത്തിന്റെ നാമത്തിൽ പാവങ്ങൾക്ക് നൽകിയ സമ്മാനം യഥാർത്ഥത്തിൽ ദൈവത്തിനു നൽകിയത് പോലെ ചിത്രീകരിച്ചിരിക്കുന്നു.

"ചാരിത്ര്യത്തിന്റെ ദൃഷ്ടാന്തം" (*Allegory of Chastity*), "അനുസരണത്തിന്റെ ദൃഷ്ടാന്തം" (*Allegory of Obedience*) തുടങ്ങിയ ചിത്രങ്ങളും ഇവിടെ മനോഹരമായി വരച്ചിട്ടുണ്ട്. (സ്ഥലപരിമിതി മൂലം അവയുടെ വിവരണം ഇവിടെ ഒഴിവാക്കുന്നു). അതിനോട് ചേർന്നുള്ള "മഹത്വീകരിക്കപ്പെട്ട വി.ഫ്രാൻസിസ്" (*St. Francis in Glory*) എന്ന ചിത്രത്തിൽ കുരിശും സുവിശേഷവും കൈയിലേന്തി സിംഹാസനത്തിൽ ഇരിക്കുന്ന ഫ്രാൻസിസിന്റെ രൂപമാണ്. ദാരിദ്ര്യം, ബ്രഹ്മചര്യം, അനുസരണം എന്നീ പുണ്യങ്ങൾ വിജയകരമായി ജീവിച്ച ഫ്രാൻസിസ് അങ്ങനെ ദൈവസ്നേഹം എല്ലാവരിലും എത്തിക്കുന്നു എന്നതാണ് ഈ ചിത്രത്തിന്റെ ഉള്ളടക്കം.

അസീസിയിലെ ഈ മലയിൽ ധാരാളം പള്ളികളും ഫ്രാൻസിസ് ജീവിച്ച പുണ്യ സ്ഥലങ്ങളും കൊണ്ട് നിറഞ്ഞിരിക്കുന്നു. ഫ്രാൻസിസിന്റെ സ്നേഹിതയും, വലിയൊരു സന്യാസിനീ സമൂഹത്തിന്റെ സ്ഥാപകയും, ആദ്യശിഷ്യരിലൊരുവളുമായ ക്ലാര പുണ്യവതിയുടെ (1194-1253) പ്രവർത്തന മേഖലയും ഇവിടെയായിരുന്നു. (സ്ഥലപരിമിതിമൂലം ആ വിവരണങ്ങൾ ഇപ്പോൾ ഒഴിവാക്കുന്നു). ഇവിടം സന്ദർശിക്കുന്ന ഏതു തീർത്ഥാടകനും ഒരു ഫ്രാൻസിസ്കൻ ജീവിതാനുഭവത്തിലേക്കുള്ള സ്വാഭാവിക ആകർഷണമുണ്ടാവും. ഫ്രാൻസിസിന്റെ മാർഗ്ഗം ക്രിസ്തുവിനെ പൂർണ്ണമായി ആലിംഗനം ചെയ്യുന്നതിലും അവന്റെ സുവിശേഷത്തെ അക്ഷരംപ്രതി പിൻചെല്ലുന്നതിലുമാണ് അടങ്ങിയിരിക്കുന്നത്. വി.ഫ്രാൻസിസിന്റെ ജീവിതം നമുക്കെല്ലാം വലിയ മാതൃകയും അതുപോലെതന്നെ വെല്ലുവിളിയുമാണ് സമ്മാനിക്കുന്നത്. നൈമിഷികമായ ജീവിതത്തിന്റെ ഈ ലോകത്ത് വലിയ മഹത്വവും ആദരവും അംഗീകാരവും നേടാനുള്ള നമ്മുടെ പ്രലോഭനങ്ങളെ അതിജീവിക്കാൻ ഫ്രാൻസിസിനെപ്പോലെയുള്ളവരുടെ മാതൃകകൾ ഇന്നും അനിവാര്യമാണ്. അതുപോലെ തന്നെ വരാനിരിക്കുന്ന ലോകത്തിൽ ക്രിസ്തുവിനോടൊപ്പമുള്ള ജീവിതത്തെ നോക്കിപ്പാർത്തുകൊണ്ടു നമ്മുടെ ജീവിതസാഹചര്യങ്ങളിൽ ക്രിസ്തുവിനെ പ്രതിഫലിപ്പിക്കുന്ന കൊച്ചു ഫ്രാൻസിസുമാരായി മാറാനും നമുക്ക് പരിശ്രമിക്കാം.

# കുട്ടികളെ ലേബൽ ഒട്ടിച്ച് നശിപ്പിക്കരുത്



അഡ്വ. ചാർളി പോൾ MA.LL.B.,DSS

ഉഴപ്പൻ, തെമ്മാടി, അസത്ത്, വെടക്ക്, നാണം കെട്ടവൻ, പേടിത്തൊണ്ടൻ, തല്ലുകൊള്ളി, നാണം കുണുങ്ങി, കറുമ്പൻ, എലുമ്പൻ, എടുത്തു ചാട്ടക്കാരൻ, പഴഞ്ചൻ, കുരുത്തംകെട്ടവൻ, ദുഷ്ടൻ, വെകിളി, അനുസരണയില്ലാത്തവൻ, വൃത്തിയില്ലാത്തവൻ, പൊണ്ണത്തടിയൻ, അച്ഛന്റെ മോൾ, അമ്മയുടെ മോൻ.... എന്നിങ്ങനെ ഏതെങ്കിലും വിശേഷണം നിങ്ങളുടെ കുട്ടിക്ക് ചേർന്നെന്നു വരും. കുട്ടിയുടെ പുറത്ത് ഈ ലേബൽ ഒട്ടിച്ച് പരിഹസിക്കാനും ശകാരിക്കാനും മുതിരരുത്. 'മഹാപിഴയാണ്, ഒരിക്കലും ഗുണം പിടിക്കില്ല'. എന്ന തരത്തിൽ ഒരിക്കലും ലേബൽ ചെയ്യരുത്. നിങ്ങളുടെ മനസ്സിലെ മാതൃക ലേബലായി വീണുകഴിഞ്ഞാൽ അതനുസരിച്ച് ഒരാത്മബിംബം (self image) കുട്ടി രൂപപ്പെടുത്തും. അതോടെ സ്വാഭാവികമായ സർഗ്ഗശേഷി നശിച്ച് നിങ്ങൾ ഒട്ടിച്ച ലേബലിലെ ബിംബമായിത്തീരും കുട്ടികൾ.

ഓർക്കുക, ആത്മബിംബം കുട്ടിയുടെ വ്യക്തിത്വത്തിന്റെ അടിസ്ഥാന ഘടകമാണ്. അത് നെഗറ്റീവ് ആക്കാതെ പോസിറ്റീവ് ആക്കണം. എല്ലാ കുട്ടികൾക്കും നിരവധിയായ നല്ല ഗുണങ്ങളും പെരുമാറ്റ രീതികളും ഉണ്ടാകും. നല്ല സ്വഭാവഗുണങ്ങൾ എടുത്തുകാട്ടി പ്രശംസിച്ചാൽ ആത്മബിംബം പോസിറ്റീവ് ആകും. കുട്ടി ഗുണം പിടിക്കും. ഉയർന്ന ആത്മാഭിമാനവും ആത്മവിശ്വാസവുമാണ് കുട്ടികളെ വളരാൻ സഹായിക്കുന്നത്.

ഡോ. എറിക്ബേൺ പറയുന്നു; "ഒരു മനുഷ്യന്റെ വിധി നിർണയിക്കുന്നത് കേവലം ആറുവയസ്സു പോലും തികയാത്ത കുഞ്ഞാണ്." ആറു വയസ്സുവരെ ഒരു കുട്ടിക്ക് ഉണ്ടാകുന്ന ജീവിതാനുഭവങ്ങളാണ് ആ വ്യക്തിയുടെ സ്വഭാവത്തിന്റെ അടിത്തറ പാകുന്നത്. ഈ കാലയളവിൽ ആ കുട്ടിക്കുണ്ടാകുന്ന പോസിറ്റീവും നെഗറ്റീവുമായ അനുഭവങ്ങൾ ആ കുട്ടിയുടെ സ്വഭാവ രൂപീകരണത്തെ സാരമായി ബാധിക്കും. ചെറുപ്പത്തിൽ വളരെയധികം പ്രോത്സാഹനങ്ങളും സ്നേഹലാളനകളും അംഗീകാരവും പരിഗണനയും ലഭിച്ചിട്ടുള്ള കുട്ടിക ളാണ് വിജയികളായിത്തീരുന്നത്. അമിതമായ ശിക്ഷകൾ, കുറ്റപ്പെടുത്തൽ, പരിഹാസം, ഭീഷണിപ്പെടുത്തൽ, ഭയപ്പെടുത്തൽ, കളിയാക്കൽ തുടങ്ങിയവ അനുഭവിച്ചവരാണ് പരാജിതരാകുന്നവർ. നിന്നെ എന്തിനു കൊള്ളാം, നീ നന്നാവില്ല, മണ്ടൻ, കഴിവില്ലാത്തവൻ, കാൽ കാശിന് വിലയില്ലാത്തവൻ, ചട്ടമ്പി, കുടുംബം മുടിക്കാൻ പിറന്നവൻ തുടങ്ങിയ വാക്കുകൾ കേട്ട് വളർന്നവർക്ക് കിട്ടുന്നത് പരാജിതരുടെ തലേലെഴുത്തായിരിക്കും. ഇത് കേൾക്കുന്ന കുട്ടികൾ തങ്ങൾ അങ്ങനെയാണെന്ന് വിശ്വസിക്കും. ജീവിതത്തിൽ ഒന്നും നേടാൻ കഴിയാത്തവരും നേടിയ നേട്ടങ്ങൾ ആസ്വദിക്കാൻ കഴിയാത്തവരും പരാജിതരുടെ തലേലെഴുത്ത് (സ്ക്രിപ്റ്റ്) ഉള്ളവരാണ്. ആത്മ ബിംബം നെഗറ്റീവ് ആയാൽ പ്രത്യേക ലക്ഷ്യമില്ലാത്ത ജീവിതമാകും ഉണ്ടാകുക. ഒരിനം പൊങ്ങൻ ജീവിതം. ഇവർ പിന്നീട് അലസ ജീവിതത്തിനുടമകളാകും.

സ്വഭാവദോഷങ്ങൾക്കെതിരെ സ്വഭാവഗുണങ്ങൾ കൃത്യമായ ആസൂത്രണത്തോടെ വളർത്തുവാൻ പരിശ്രമിക്കണം. നല്ലത് പറയുമ്പോൾ അതിനെതിയരായത് തനിയെ മാറിക്കൊള്ളും. എന്ത് ചെയ്യരുത് എന്നതിനേക്കാൾ എന്ത് ചെയ്യണം എന്നതിന്റെ വ്യക്തമായ രൂപരേഖ കുട്ടികളുടെ മനസ്സിൽ പതിപ്പിക്കണം. തിരുത്താൻ വേണ്ടി സ്നേഹത്തിന്റെ ഭാഷയാണ് ഉപയോഗിക്കേണ്ടത്. തോളത്ത് തട്ടി അഭിനന്ദിക്കൽ, മെല്ലെ ഒരാലിംഗനം, കവിളിൽ തലോടൽ, ഒരു പുഞ്ചിരി, നെറ്റിയിൽ ഒരു ചുംബനം, അർത്ഥവത്തായ ഒരു നോട്ടം ഇതുമതി സ്നേഹവും വാത്സല്യവും കുട്ടി തിരിച്ചറിയാൻ. അത് കുട്ടിയെ നന്മയിൽ വളരാൻ സഹായിക്കും.

നീ മിടുക്കനാണ്, നീ ഭാവിയിൽ വല്യ ആളാകും, നല്ലൊരു ഭാവിയുണ്ട്, നിന്റെ ചിരി മനോഹരമാണ് നീ എത്ര ഭംഗിയായി പെരുമാറുന്നു. നീ എന്റെ പൊന്നുമോനല്ലേ, ചക്കര മുത്തല്ലേ, നീ ധീരനാണ്, ശക്തനാണ് എത്ര മനോഹരമായി നീ വസ്ത്രം ധരിക്കുന്നു. നീ വൃത്തിയായി ഷൂ പോളീഷ് ചെയ്തിട്ടുണ്ട്. നിന്റെ മോണോ ആക്ട് അസ്സലായി, പാട്ട് മനോഹരമായിരുന്നു, പ്രസംഗം അടിപൊളി, എത്ര മനോഹരമായ ശബ്ദമാണ് നിന്റേത്, പ്രതീക്ഷക്കൊത്ത് നീ ഉയരുന്നുണ്ട്, കുറവുകൾ പരിഹരിച്ച് നല്ല മാർക്ക് വാങ്ങും, നീ ചുണക്കുട്ടിയാണ് എന്നിങ്ങനെ പോസിറ്റീവായ വാക്കുകളാണുപയോഗിക്കേണ്ടത്. മറ്റുള്ളവരുടെ മുന്നിൽവച്ചും മക്കളെക്കുറിച്ച് നന്മകൾ എടുത്തു പറയണം. അതവർക്ക് വലിയ പ്രോത്സാഹനമാണ്. പ്രോത്സാഹനം ഉത്സാഹം വളർത്തും. തളർത്തുന്ന, തകർക്കുന്ന വാക്കുകൾ മുറിവുകൾ സൃഷ്ടിക്കും. അവ പെരുമാറ്റ വൈകല്യങ്ങളിലേക്ക് കുട്ടിയെ നയിക്കും. പാരമ്പര്യം (genetics) വൈയക്തിക പ്രകൃതം (temperament) സാഹചര്യങ്ങളുടെ സ്വാധീനം (environmental influences) എന്നിവയാണ് ഒരു വ്യക്തിയുടെ വികാരങ്ങളെയും പെരുമാറ്റങ്ങളെയും സ്വാധീനിക്കുന്ന ഘടകങ്ങൾ. വികാരങ്ങളെ മുറിപ്പെടുത്തുന്ന വാക്കുകൾ സ്വാഭാവികമായും വ്യക്തിത്വത്തെ സ്വാധീനിക്കും. വാക്ക് ഊർജ്ജമാണ്. വാക്ക് വളർത്തും, ഉയർത്തും. വളർത്താനുപകരിക്കുന്ന വാക്കുകളെ പറയാവൂ. അതുവഴി ആത്മാഭിമാനവും ആത്മവിശ്വാസവും വർദ്ധിക്കട്ടെ. കുട്ടികൾ നല്ല വ്യക്തിത്വത്തിന് ഉടമകളാകട്ടെ.



ഷാജു തേക്കിൻകാട്ടിൽ

# താപസഗുരു

"കറുത്ത പകലിൽ
വെളിച്ചമായി ഗിരി
ഇറങ്ങിയ ഗുരുവേ,
നടന്ന വഴിയിലും
കടന്ന മനസ്സിലും
മധുരം വിതറിയ
മുന്തിരിയല്ലേ നീ!

നിലവിളികൾക്കും
കൊലവിളികൾക്കും
പുഞ്ചിരി നൽകിയ
താപസനല്ലേ നീ!

നീ കൊളുത്തിയ
പ്രകാശമിവിടെ
പതിന്മടങ്ങായ്
ജ്വലിച്ചു നിൽക്കുന്നു!

നിൻ വഴിയിൽ
ശിരസ്സു നമിച്ചു
നടന്നു നീങ്ങീടും
പിൻഗാമിയും
സൂര്യപ്രഭയായ്
ജ്വലിച്ചു നിൽക്കുന്നു!

മാല്യങ്കരയുടെ
മലിനത മാറ്റാൻ
തിരുവചനത്താൽ
പ്രാർത്ഥനയാലേ
മുട്ടുമടക്കുന്നു!

ജന്മദിനത്തിൽ തെരുവിൽ പുതിയൊരു
നന്മ പിറക്കാൻ,
ബലിയായ് തീരാൻ യത്നിച്ചീടുന്നു!
കരുണ പൊഴിക്കുന്നു!

നിൻ തിരുവടി താണ്ടിയ
മണ്ണിൽ പുതിയ പൂക്കൾ
വിടരുന്നു!
മണ്ണിൻ മലിനത മാറ്റാൻ
വിണ്ണിൻ ശോഭ ധരിക്കുന്നു!"

അനുസ്മരണം



# പൗരോഹിത്യ വിശുദ്ധിയും ശ്രേഷ്ഠതയും കാത്തുസൂക്ഷിച്ച ആചാര്യൻ

റവ. ഫാ. സെബാസ്റ്റ്യൻ ജോൺ കിഴക്കേതിൽ
(സി.ബി. അച്ചൻ)

2019 ഡിസംബർ 1 ഞായറാഴ്ച രാത്രി തന്റെ ഇഹലോകവാസമവസാനിപ്പിച്ച് സ്വർഗ്ഗീയ സമ്മാനത്തിനായി കടന്നു പോയ ജോർജ് ജേക്കബ് കോറെപ്പിസ്കോപ്പ അച്ചന്റെ ജീവിതത്തെ ഒറ്റവാക്കിൽ സംഗ്രഹിക്കാമെങ്കിൽ 'ജീവിത വിശുദ്ധി അതിന്റെ തനിമയിലും പൗരോഹിത്യ ഔന്നത്യം (Priestly dignity) അതിന്റെ പൂർണതയിൽ ജീവിച്ച വൈദിക ശ്രേഷ്ഠൻ'

പുനരൈക്യ ചിന്ത മലങ്കര സഭയിൽ ആഴത്തിൽ വേരു പാകിയ പുത്തൻ പീടികയുടെ മണ്ണിൽ കിഴക്കേതിൽ വീട്ടിൽ കെ. ജി. ജേക്കബിന്റെയും എട്ടു മക്കളിലൊരുവനായി 1941 ഒക്ടോബർ 19-ന് ജനിച്ചു. ഓമല്ലൂർ സ്കൂളിലും പത്തനംതിട്ട കാതോലിക്കാ സ്കൂളിലുമായി പ്രാഥമിക വിദ്യാഭ്യാസം പൂർത്തിയാക്കിയ അദ്ദേഹം വൈദികനാകണമെന്നുള്ള ആഗ്രഹവുമായി പട്ടം സെന്റ് അലോഷ്യസ് മൈനർ സെമിനാരിയിൽ ചേർന്നു. അലഹബാദിലുള്ള സെന്റ് ജോസഫ് മേജർ

സെമിനാരിയിൽ വൈദിക പരിശീലനം പൂർത്തിയാക്കി. 1967 ഡിസംബർ 27-ന് വൈദികനായി അഭിഷിക്തനായി. തിരുവനന്തപുരം അതിരൂപതയെ നയിച്ചു കൊണ്ടിരുന്ന ബനടിക്ട് മാർ ഗ്രിഗോറിയോസ് പിതാവ് കൊച്ചച്ചന് നൽകിയ ആദ്യ നിയമനം പുണ്യശ്ലോകനായ കടകംപള്ളിൽ അച്ചനോടൊപ്പം സഹവികാരിയായി പുത്തൂരിൽ താമസിച്ചുകൊണ്ട് പുത്തൂർ, മാറനാട്, തേവലപ്പുറം, കാരിക്കൽ, കല്ലട, കൈതക്കോട് (1968-1974) ദേവാലയങ്ങളിൽ കടകം പള്ളിൽ അച്ചനിൽ നിന്ന് ഇടവക വികാരിയും വിശ്വാസ സമൂഹവും തമ്മിലുള്ള ബന്ധത്തിന്റെ ഊഷ്മളത പഠിച്ച ജോർജ് ജേക്കബ് അച്ചൻ തന്റെ പൗരോഹിത്യ ജീവിതത്തിലുടനീളം താനിരുന്ന ഇടവകയിലെ ഓരോരുത്തരേയും ദൈവസന്നിധിയിൽ സമർപ്പിച്ച് അവർക്കായി പ്രാർത്ഥിച്ച് അവരുടെ സുഖത്തിലും ദുഃഖത്തിലും ഒപ്പമായിരുന്ന ഇടയനായിരുന്നു. ഉത്പതിഷ്ണുവും ക്രാന്തദർശിയുമായ ഗ്രിഗോറിയോസ് പിതാവ് ഒരു പുതിയ ദൗത്യം തുടർന്ന് അച്ചനെ ഭാരമേൽപ്പിച്ച്, തമിഴ്നാടിന്റെ തലസ്ഥാനമായ മദ്രാസിലേക്ക്, ഇന്നത്തെ ചെന്നയിലേക്ക് അയച്ചു. അന്നത്തിനും ഉപജീവനത്തിനുമായി കേരളം വിട്ട് തമിഴ്നാട്ടിന്റെ മണ്ണിൽ കുടിയേറി പാർക്കുന്ന മലങ്കര മക്കളെ ഒരുമിപ്പിക്കുക എന്ന ശ്രമകരമായി ദൗത്യം പള്ളിയോ പള്ളിക്കാവശ്യമായ ഒരു തുണ്ട് ഭൂമിയോ ഇല്ലാത്ത ഒരിടത്ത് ആളുകളോടൊപ്പം പരിമിത സാഹചര്യങ്ങളിൽ താമസിച്ച് വിശ്രമമില്ലാതെ അച്ചൻ അദ്ധ്വാനിച്ചതിന്റെ നന്മയാണ് ഇന്ന് നാം കാണുന്ന ചെന്നൈയിലെ പാടി പള്ളിയും അതിനോട് അനുബന്ധിച്ചുള്ള ഹയർ സെക്കന്ററി സ്കൂളും കോളേജുമെല്ലാം. 1974 മുതൽ 1985 വരെ സുദീർഘമായ 9 വർഷത്തെ ശുശ്രൂഷ പാടി, തിരുവട്ടിയൂർ, പേരാമ്പൂർ എന്ന 3 ഇടവകകളുടെ ഉത്ഭവത്തിന് നിമിത്തമായി ഭോപ്പാൽ, ഭിലായി മിഷനുകളിലും ശുശ്രൂഷ ചെയ്തഅച്ചൻ കുന്നപ്പുഴ, കുണ്ടമൻകടവ് ഇടവകകളിൽ 2 വർഷം ശുശ്രൂഷ ചെയ്തു.

കൊല്ലത്തിനടുത്തുള്ള കടപ്പാക്കട, വെളിയം വെസ്റ്റ്, കൊട്ടറ പള്ളികളിൽ (1987-1996) വികാരിയായി സേവനം അനുഷ്ഠിച്ച നാളുകളിൽ ഇടവകയുടെ ആധ്യാത്മീക, ഭൗതീക പുരോഗതിക്കായി അക്ഷീണം പ്രയത്നിച്ചു.

ജോർജ് ജേക്കബ് അച്ചന്റെ സവിശേഷമായ നേതൃപാടവവും ഇടവകയെ നയിക്കാനുള്ള അനാദൃശ്യമായ കഴിവും തിരിച്ചറിഞ്ഞ മോറാൻ മോർ സിറിൽ ബസേലിയോസ് മേജർ ആർച്ചു ബിഷപ്പ് - കാതോലിക്കാ ബാവാ, അച്ചനെ പട്ടം സെന്റ് മേരീസ് കത്തീഡ്രൽ വികാരിയായി നിയമിച്ചു. പട്ടം സെന്റ് മേരീസ് ഹയർ സെക്കന്ററി സ്കൂളിനു ഇന്ന് കാണുന്ന രൂപവും ഭാവവും അച്ചന്റെ ദീർഘവീക്ഷണത്തിന്റെ ഫലമാണ്.

തിരുവനന്തപുരം മേജർ അതിഭദ്രാസനം വിഭജിച്ച് മാവേലിക്കര രൂപത നിലവിൽ വന്നപ്പോൾ കത്തീഡ്രൽ വികാരിമാരും പിന്നീട് രൂപതാ പ്രൊക്കുറേറ്ററായും അച്ചൻ നിയമിതനായി മാവേലിക്കര രൂപതയുടെ ബാലാരിഷ്ടതകളുടെ നാളുകളിൽ മാർ ഇഗ്നാത്തിയോസ് പിതാവിന്റെ കരങ്ങൾക്ക് ബലം പകർന്ന് അച്ചൻ കൂടെയുണ്ടായിരുന്നു.

മാതൃരൂപമായ പത്തനംതിട്ട നിലവിൽ വന്നപ്പോൾ അച്ചൻ പത്തനംതിട്ടയിലേക്ക് മടങ്ങുകയും 2010-ൽ മൈലപ്ര ദേവാലയത്തിന്റെ ചുമതല ഏൽക്കുകയും ചെയ്തു. മൈലപ്രയിൽ നിന്ന് കാട്ടൂർ പള്ളിയിലേക്ക് 2013-ൽ വികാരിയായി മാറിയ അച്ചൻ ദീർഘമായ 5 വർഷം അവിടെ ശുശ്രൂഷ ചെയ്തു.

തുടർന്ന് മലങ്കര മേജർ സെമിനാരിയിൽ ആധ്യാത്മിക പിതാവായി സെമിനാരി വിദ്യാർത്ഥികൾക്ക് ആധ്യാത്മിക ശിക്ഷണം നൽകി.

ഇടവക വികാരിയായി ശുശ്രൂഷ ചെയ്യുന്നതിൽ ആനന്ദം കണ്ടെത്തുന്ന അച്ചൻ പിന്നീട് മെഴുവേലി സെന്റ് തേരേസാസ് ദേവാലയ വികാരിയായി ശുശ്രൂഷ ചെയ്തു വരവെ ഹൃദയഘാതം മൂലം സ്വർഗ്ഗീയ സന്നിധിയിലേക്ക് യാത്രയായി.

ബഹുമാനപ്പെട്ട അച്ചൻ സഭക്ക് ചെയ്ത സേവനങ്ങൾക്ക് അർഹമായ അഗീകാരം എന്ന വിധം 2014 മെയ് 20-ന് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തലവനും പിതാവുമായ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് ബാവാ തിരുമേനി അടിയുറച്ച മാതൃഭക്തനായിരുന്നു ജോർജ് ജേക്കബ് അച്ചൻ സെമിനാരിയിൽ ആധ്യാത്മിക പിതാവായി ശ്ശൂഷ ചെയ്യുന്ന കാലയളവിൽ രാവിലെ നാലു മണിക്ക് എഴുന്നേറ്റ് ജപമാല കരങ്ങളിലേന്തി പ്രാർത്ഥനാമന്ത്രങ്ങളുരുവിട്ട് നടക്കുന്ന അച്ചൻ സെമിനാരിക്കാർക്ക് പ്രചോദനമായിരുന്നു. തികഞ്ഞ മരിയ ഭക്തനായിരുന്നതിനാൽ തന്നെ താനിരുന്ന ഇടങ്ങളിലെല്ലാം മാതാവിന്റെ മധ്യസ്ഥതയിൽ എട്ടു നോമ്പാചരണം, നൊവേന പ്രാർത്ഥനകൾ, ജപമാല, കപ്പേള, കുരിശടി, ഗ്രോട്ടോ ഇവയെല്ലാം ആരംഭിക്കാൻ അച്ചൻ അക്ഷീണം പരിശ്രമിച്ചിരുന്നു.

അച്ചനോടൊപ്പം സഹായികളായി കൂടെയുണ്ടായിരുന്നവരെയും ഇടവകയിൽ സവിശേഷമായ കരുതൽ ആവശ്യമുള്ള വരെയും അവരുടെ ആവശ്യങ്ങളറിഞ്ഞ് സഹായിക്കുവാനും സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കൈപിടിച്ചു നടത്തുവാനും അച്ചൻ ശ്രദ്ധിച്ചിരുന്നു. പുതിയ കാര്യങ്ങൾ അറിഞ്ഞ് മനസ്സിലാക്കുവാനും അത് പഠിക്കുവാനുംഅച്ചൻ ശ്രദ്ധിച്ചിരുന്നു. പട്ടം കത്തിഡ്രലിൽ വികാരിയായിരുന്ന നാളകളിൽ കമ്പ്യൂട്ടർ വാങ്ങാനും ഉപയോഗിക്കാനും ഈ പള്ളിയിൽ നിന്ന് നൽകുന്ന ലറ്ററുകളും സർട്ടിഫിക്കറ്റുകളും കമ്പ്യൂട്ടർ പ്രിന്ററായി നൽകി. പഠിക്കാൻ പ്രയാസമേറിയ മലയാളം ടൈപ്പ് റൈറ്റിംഗ് പഠിച്ച് ഇടവകയിലെ എഴുത്തുകുത്തുകളെല്ലാം മലയാളത്തിൽ നടത്തി അച്ചൻ നമ്മെ അതിശയിപ്പിച്ചു. മൈലപ്ര പള്ളിയിൽ വികാരിയായിരിക്കുമ്പോൾ ഡ്രൈവിംഗ് പഠിക്കേണ്ടത് ആവശ്യകതയാണെന്ന് മനസ്സിലാക്കി വാർദ്ധക്യത്തിൽ ഡ്രൈവിംഗ് പഠിച്ച് സ്വയം വണ്ടിയോടിച്ചു.

75 വയസ്സിൽ അച്ചന്മാർ വിശ്രമജീവിതത്തിൽ പ്രവേശിക്കുമ്പോൾ എനിക്ക് ഇടവക ശുശ്രൂഷ വേണം എന്ന് വാശി പിടിച്ച ഇടയൻ ഇടവക വികാരിയായി ഇരിക്കുമ്പോൾ മരിക്കുന്നതാണ് ഏറ്റവും നല്ലത് എന്ന് സ്വന്തം ജീവിതം കൊണ്ടു നമ്മളെ ഓർമ്മിപ്പിക്കുന്ന പുരോഹിതൻ.

പുരോഹിതന്റെ തനിമയിൽ ജീവിച്ച Priestly dignity കാത്തു സൂക്ഷിച്ച ആചാര്യൻ.

എല്ലാറ്റിലും ഉപരി ദൈവത്തേയും സഭയെയും ദൈവത്തേയും സ്നേഹിക്കാൻ പഠിപ്പിച്ച പുരോഹിതൻ.

ഈ ദാസൻ നിർവഹിച്ച ജാഗരണങ്ങൾക്കും പ്രാർത്ഥനകൾക്കും പകരമായി സന്തോഷമായ നിന്റെ എതിരേൽപ്പിൽ ഈ ആചാര്യനെ സ്വീകരിക്കണമേ, നിന്റെ വിശുദ്ധ ബലിപീഠത്തിന്റെ മുമ്പാകെ ഈ ആചാര്യൻ അർപ്പിച്ചിട്ടുള്ള ബലികൾക്കും നേർകാഴ്ചകൾക്കും പകരം സന്തേഷവും സൗഭാഗ്യവും നൽകണമേ. സ്വർഗീയമായ നിന്റെ മഹാ വിശുദ്ധ സ്ഥലത്ത് ഈ ദാസന്റെ ആത്മാവിനെ വസിപ്പിക്കണമേ.
*(മലങ്കര കുർബാന തക്സ)*



# കൃതജ്ഞത

ഞങ്ങളുടെ വത്സലസഹോദരൻ വന്ദ്യ ജോർജ്ജ് ജേക്കബ് കോർ എപ്പിസ് കോപ്പായുടെ ആകസ്മിക വേർപാടിൽ ഞങ്ങളുടെ ദു:ഖത്തിലും വേദനയിലും പങ്കുകാരായി ആശ്വസിപ്പിച്ച ഏവരെയും പ്രാർത്ഥനയോടെ ഓർക്കുന്നു. പ്രത്യേകിച്ചും ഭവനത്തിൽ വന്ന് ശവസംസ്കാര ശുശ്രൂഷകൾക്ക് നേതൃത്വം നൽകിയ അഭിവന്ദ്യ കാതോലിക്കാ ബാവ ബസേലിയോസ് ക്ലീമിസ് പിതാവിനോടും, ആർച്ചുബിഷപ്പ് തോമസ് മാർ കൂറിലോസ് പിതാവിനോടും, യൂഹാനോൻ മാർ ക്രിസോസ്റ്റം, ജോഷ്വാ മാർ ഇഗ്നാത്തിയോസ്, എബ്രഹാം മാർ യൂലിയോസ്, ജോസഫ് മാർ തോമസ്, വിൻസന്റ് മാർ പൗലോസ്, സാമുവേൽ മാർ ഐറേനിയോസ്, തോമസ് മാർ യൗസേബിയോസ്, യൂഹാനോൻ മാർ തെയഡോഷ്യസ് എന്നീ പിതാക്കന്മാരോടും, റമ്പാന്മാർ, കോർ എപ്പിസ്കോപ്പാമാർ, എല്ലാ രൂപതകളിലെയും വികാരി ജനറാൾമാർ, ബഥനി ആശ്രമ ജനറാൾ, വന്ദ്യ ജോബ് കുരുവിള ഒ.ഐ.സി അച്ചൻ, പ്രൊവിൻഷ്യാൾ അച്ചന്മാർ, വിവിധ സന്യാസ-സന്യാസിനി സഭകളുടെ ജനറാളന്മാർ, പ്രൊവിൻഷ്യൽന്മാർ, പ്രീയപ്പെട്ട വൈദികർ, സിസ്റ്റേഴ്സ്, സാമൂഹിക, സാംസ്കാരിക, രാഷ്ട്രീയ നേതാക്കന്മാർ, സുഹൃത്തുക്കൾ, ബന്ധുമിത്രാദികൾ, അച്ചന്റെ സ്നേഹവാൽസല്യങ്ങൾക്കു പാത്രീഭൂതരായി കടന്നുവന്ന ഏവരെയും അനുശോചനം അറിയിച്ച് പ്രാർത്ഥിക്കുകയും ചെയ്തവരെയും ദൈവസന്നിധിയിൽ നന്ദിയോടെ ഓർക്കുന്നു.

വന്ദ്യ കോർ എപ്പിസ്കോപ്പാ അച്ചന്റെ 41-ാം ചരമദിനം ജനുവരി മാസം 11-ാം തീയതി മാതൃ ഇടവകയായ പുത്തൻപീടിക മലങ്കര കത്തോലിക്കാ പള്ളിയിൽ വച്ചു നടത്തുന്നു.

കുടുംബത്തിനുവേണ്ടി, സഹോദരങ്ങൾ



# ആദരാഞ്ജലികൾ



റവ. ഫാ. മാത്യു മാടപ്പള്ളിൽ



മികച്ച മതാദ്ധ്യാപകനുള്ള കെ.സി.ബി.സി അവാർഡ് ഡോ. തോമസ് പനച്ചിക്കൽ ആർച്ചുബിഷപ്പ് സുസൈപാക്യത്തിൽ നിന്നും സ്വീകരിക്കുന്നു




# History of the St. Thomas Christians in India

*Bethany Publications, Kottayam-2016,2019*
*Pages 123, Price Rs. 100/-*

**Rev. Fr. Philip Chempakassery**

History of the St. Thomas Christians in India is the latest book by Fr. Sylvester Kanjiramukalil OIC who is an acclaimed church historian and ecclesiologist of Syro- Malankara Catholic Church. This is the twelfth book by this author. In this short book, the author traces the history of the Christian community in India from its inception in the preaching of St. Thomas to the present.

The book has eight chapters. In the first chapter the author establishes that St. Thomas, one of the Apostles of Jesus is the founder of this Church in India based on sources like references from oriental liturgies, the writings of the Fathers of the Church, various cultural traditions that exist in this land and finally pointing to the living tradition about the martyrdom of St. Thomas and his tomb at Mylappur which is visited by many thousand every year. In the second chapter the author gives a summary of the history of the church from its origin to the sixteenth century. It also deals with the customs and administrative system of this church which was unique in many ways. The third chapter is about the arrival of the Portuguese Missionaries to India and their illegal involvement in the affairs of the Church of St. Thomas Christians. In the fourth chapter, the author examine the synod of Diamper and consequent unrest created in the church.

The fifth chapter is on Coonan Cross Oath and the division of the Church into Puthenkoor and Pazhaykoor and also on the Latin Church in Kerala. It is followed by a short description of the Puthenkur faction and the churches of Protestant faith and other denominations that ensured from the Puthenkoor community. After drawings a picture of these non catholic churches, the author proceeds to speak about the many attempt made by the puthenkoor community for a reunion with Rome and the failure due to many reasons. He also speaks about the attempts at reunion started by Mar Ivanios which was successful and thus to the growth of Malankara Catholic Church an Ecclesia Sui Iuris in communion with Rome. Finally in the eighth chapter, the author reflects on the history of the official acceptance of the Antiochean Rite by the Puthenkur faction of the St. Thomas Christians and the rejection of the Chaldean Rite and the entry of the pure Antiochean Oriental Rite into the Catholic communication through the Syro-Malankara Catholic Church.

Though the book is small in volume (with only 123 pages), it is comprehensive in its content. In very few pages it gives the history of some thousand years of the Indian Church of St. Thomas. It is a good companion for seminarians and other students of theology.

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2018-2020
Date of Publication 10-1-2020

Christavakahalam Monthly, JANUARY 2020
Annual Subscription Rs. 150/-
Single Copy Rs. 15/-



Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com